THE
CHURCH WEEKLY

| Vol. VI | SUNDAY 3rd FEBRUARY 1952 | PRICE 2 ANNAS PER COPY | NO. 4 |
|---|---|---|---|

# INDIAN ORTHODOX CHURCH FORWARD MOVEMENT

(Rev. Dn. Munduvel V. George M. A, B D.)

Recruiting and Training of educated and consecrated young men to be priests and missionaries worthy of the cause that we cherish, is the primary requisite for a Forward Movement of our Church. The curriculum must include accademic and functional courses such as a fairly objective understanding of philosophical and popular Hinduism, the essence of the Christian faith in God, Christ, the Holy Spirit, the Triune God, our faith in the Bible and the dynamic tradition of the Church, our faith in love, Prayer, Immortality, in the Church and the Kingdom of God and all other important doctrines of Christian theology. Furthermore, the student ought to know the secrets of a successful parish, missionay tac. tics, book-keeping Pastoralia, House visitation and personal counselling, the art of raising money for various Christian causes, the special characteristics of rural churches,sociology,Christian ethics, and all other useful subjects that would make a student a fitting vessel for Christ in the specific situation and psychology of India.

Strengthening of the now existing missionary branches and starting of new evangelistic endeavour in and outside Travancore is the next point on which we have to pay special attention. There ought to be laymen's evangelistic contributions. Missionary Rally of young people, a great campaign of parish tour from Kunnamkulam to Thiruvamkodu, Mass meetings for the purpose of imparting the needed stimulus for loyalty to Christ and His Church and a special training course for those who would join our Ashram.

In order to strengthen the home base, the home and the parish, we need cells or a sort of inner fellowship in each parish. One or two full time youth workers are needed immediately in each of our Dioceses to take care of the young people, to help them in their problems and doubts, to supervise the work of the Diocese and to carry on the Forward Movement programme in his jurisdiction. The connection between the Church and the Youth had to be made more official and intimate by co-opting the elected Youth Secretaries of the Diocese into the Managing Committee of the Church.

One of the many constructive humanitarian tasks that the Church may profitably undertake is the launching of a scheme to help the bright students from the poor homes to carry on their education up to a College. The parish tour though not a money collecting agency, may leave a collection box earmarked 'Poor Students Scholarship Fund' in each church for clearance every third month. Similar boxes of smaller size may be left in stores etc. for voluntary contribution. "We who are strong ought to bear the infirmities of the weak."

The present discrepancy in the income of the priests has to be eradicated as a help to the Forward Movement of the Church. All priests should get a reasonable salary in proportion to their need and qualifications, none should get either too high or too low. Transfer of priests and teachers also is a necessary step. In order to facilitate this we have to build parsonages in various parishes.

Our religion is compartmentalized. Every aspect of our life has to be Christianized.

Study materials concerning the faith of the Orthodox Church, the Christian claim concerning the uniqueness of Christ, and relevant topics such as the Christian alternative to Communism have to be written and published by our Publishing House. The good example of various Publishing Houses in the West such as 'The Methodist Publishing House' can be taken in this respect. We must encourage study groups to explore the possibility of more healthy contacts with other Christian bodies so that we may 'give and take' as Christ would have us to do. We whom the gracious Master has used in the past to supply the sorely needed leadership in other parts of India also, can continue to take the role of 'our brother's brother' if we have enough members of our Church thoroughly consecrated and well trained ror leadership.

No Forward Movement can be launched apart from a praying, penitent, expecting, waiting and believing group. There should be many individuals and groups who will pray and wait upon the Lord for guidance in the matter. We should not act till commissioned by God. Mr. K. C. Chacko of blessed memory is said to have prayed for sixteen solid years before launching into the deep for the founding of the Union Christian College of Alwaye. If we are all enthused about the progress of the Church on any other ground except the sense of calling from God, it is futile to go forward. Hence the immediate need is for a call to prayer. Let those who are truly concerned about the Church take

# എപ്പിഫനി (ദനഹാ)

## ഒരു ധ്യാനം

(ഫാദർ അണ്ട്റൂസ്)

### ഒരു പുതിയ പേരു്

"ജയിക്കുന്നവനു" ഞാൻ അവനു വെള്ളക്കല്ലും, ലഭിക്കുന്നവനല്ലാതെ ആരുമറിയാത്തതും ആ കല്ലിന്മേൽ എഴുതിയിരിക്കുന്നതുമായ പുതിയപേരും കൊടുക്കും." (വെളിപാട് 2-17)

സുവിശേഷത്തിൽ ഒരു പുതിയ പേരു് എന്നുള്ള ആശയത്തിനു അതിമഹത്തായ അർത്ഥം കല്പിച്ചിട്ടുണ്ടു്. മൂന്നു പേരുകളാൽ നമ്മുടെ കർത്താവു് ശ്ലീ. പത്രോസിനെ വിളിച്ചിട്ടുണ്ടു്. അവന്റെ സാധാരണ പേരു്, പ്രകൃത്യാ ഉള്ള പേരു് ശിമോൻ എന്നായിരുന്നു. ശിമോൻ വളരെ ബലഹീനനും അസ്ഥിരനുമായ ഒരു മനുഷ്യൻ അത്രെ. നമ്മുടെ കർത്താവു് അവനോടു പറഞ്ഞു. "നീ അസ്ഥിരനായ ഒരാളാണു്, വളരെ ബലഹീനനായ ഒരു മനുഷ്യൻ, ഞാൻ നിന്നെ പെത്രീകരിക്കും (പാറയാക്കും) ഞാൻ നിന്നെ ബലവാനാക്കും. എന്നാൽ ഒരു ശിലാമനുഷ്യൻ ആകുക എന്നു പറഞ്ഞാലത്തെ അർത്ഥം നീ മനസ്സിലാക്കുകതന്നെവേണം. ക്രൂശിക്കപ്പെടാനിരിക്കുന്ന ഒരാളെ നീ അനുകരിക്കണം. എല്ലാവരാലും പരിത്യജിക്കപ്പെട്ട ഒരു നാഥന്റെ വശത്തു് ഏകാന്തമായ മലമേൽ നീ നിൽക്കണം." ആ സൌന്ദര്യത്തെ കാണാൻ ശിമോനു കഴിഞ്ഞില്ല. അവൻ വിളിച്ചു പറഞ്ഞു "കർത്താവെ, കർത്താവെ, അതരുതെ." നമ്മുടെ കർത്താവരുളിച്ചെയ്തു. "ഇപ്പോൾ ശിമോനെ! നീ ശിമോനേക്കാൾ താണുപോയി, നീ സാത്താനായി തീർന്നു." പത്രോസ് എന്ന മഹത്തായ നാമത്തിന്റെ യഥാർത്ഥ ഉടമയിലേക്കു ശിമോൻ കയറേണ്ടിയിരുന്നു. ആ പൂർണ്ണ ഉടമയിലേക്കു കയറുക എന്നുള്ളതിൽ അവൻ അനുഭവിക്കേണ്ടിയിരുന്ന പ്രയാസങ്ങൾ അവനു മാത്രമെ അറിയാമായിരുന്നുള്ളു.

വേറൊരാളിനെ എടുക്കുക. തർന്നൂസ്കാരൻ ശവുൽ, അവൻ ശ്രേഷ്ഠ കുടുംബജനും സുപ്രസിദ്ധ അഭ്യസ്ഥവിദ്യനും അതിസമർത്ഥനുമായിരുന്നു. എന്നാൽ ശവുൽ സാത്താനായി തീർന്നു. ദൈവമക്കളെ പീഡിപ്പിക്കുന്നവൻ. അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം ദമസ്ക്കോസിലേക്കുള്ള വഴിയിൽ തന്റെ സ്വന്ത ശക്തിയിൽ ജീവിച്ചതുകൊണ്ടുള്ള അല്പത്വം അവനു ബോദ്ധ്യമായി. മാമ്മോദീസായിൽ ഒരു പുതിയ പേരിനെ അവൻ സ്വീകരിച്ചു. രക്തസാക്ഷിത്വത്തിനു തന്റെ കഴുത്തിനെ കുനിച്ചപ്പോൾ ആ പേരിന്റെ മർമ്മം അവനു മാത്രമേ അറിയാമായിരുന്നുള്ളു.

ദൈവത്തിന്റെ പുതിയ പേരു് എന്നുള്ള ആശയംകൊണ്ടു നമ്മുടെ ധ്യാനം നമുക്കവസാനിപ്പിക്കാം. ഇതാ ഒരത്ഭുതകരമായ കാര്യം, ദൈവം ഒരു പുതിയ പേരു സ്വീകരിക്കാൻ തിരുവുള്ളമായി എന്നുള്ളതു് ദൈവത്തെപ്പററിയുള്ള അനവധി വ്യാഖ്യാനങ്ങളിൽ ഒരു യോഗ്യനായ മനുഷ്യന്റെ ചെയ്തികളേക്കാൾ എത്രയോ താണ തരത്തിലാണു് തന്നെ ചിത്രീകരിച്ചിരിക്കുന്നതു്. അതുകൊണ്ടു ഒരു പുതിയ പേരു സ്വീകരിക്കേണ്ടതു തനിക്കാവശ്യമായിത്തീർന്നു: ആ പേരിന്റെ ഉടമയിലേക്കു തന്റെ സ്വന്ത പ്രയത്നത്താലും തന്റെ സ്വന്ത വേദനയാലും തന്റെ സ്വന്തം സ്നേഹത്താലും കയറുവാൻ താൻ തിരുമനസ്സായി. അങ്ങിനെ ആ പേരു് ഒരിക്കലും വിടർത്താൻ പാടില്ലാത്ത തന്റെ അവകാശമായിത്തീർന്നു.

എന്തൊരുതരം കയററമായിരുന്നു അതു്. യേശു എന്നുള്ള പേരിന്റെ സിദ്ധിവിശേഷങ്ങളെല്ലാം തനിക്കുണ്ടാകണമെന്നിരുന്നാൽ പാവപ്പെട്ടവരുടെ സ്ഥലമായ വിനീത കല്പടാവിൽ താൻ ജീവിതം ആരംഭിച്ചേ കഴിയൂ, എല്ലാ ദേശങ്ങളിലും വരാനിരിക്കുന്ന വേലക്കാരായ ആളുകൾക്കു ഈ പേരു മധുരമായിരിക്കണമെങ്കിൽ ഒരു തച്ചുപണിക്കാരനായി താൻ വേല ചെയ്തേ തീരൂ. നിരാശപ്പെടത്തക്കവണ്ണം പരീക്ഷിക്കപ്പെടുന്ന ഒരു സാധുമനുഷ്യനു ആ പേരു ഹൃദയധൈര്യം കൊടുക്കണമെങ്കിൽ താനും പരീക്ഷിക്കപ്പെട്ടേ മതിയാകൂ. ഭ്രഷ്ടന്മാരുടെയും നഷ്ടപ്പെട്ടുപോയവരുടെയും രക്ഷകൻ, സർവ ലോകത്തിന്റെയും രക്ഷകൻ താൻ ആയിരിക്കണമെങ്കിൽ തനിക്കു ഏററം ഉയർന്നതായ സ്ഥാനം മനുഷ്യരുടെ ഇടയിൽ കാണപ്പെടുന്ന എല്ലാ സ്ഥാനങ്ങളിലും വച്ചു് ഏററം താണതായിരുന്നേ മതിയാകൂ. അങ്ങിനെ യാതൊരു പ്രയാസവും വേണ്ടാ എന്നു താൻ വച്ചില്ല. സ്വയരക്ഷയ്ക്കുവേണ്ടി പ്രവർത്തിച്ചില്ല. കുരിശിനെ വിട്ടൊഴിഞ്ഞു മാറിയില്ല. ഈ പുതിയ പേരിന്റെ പൂർണ്ണ ഉടമയിലേക്കു് കയറുവാൻ കഴിയുന്നിടത്തോളം പോകുവാൻ തനിക്കു പൂർണ്ണ തൃപ്തിയായിരുന്നു. തൽഫലമായി ദൈവത്തെ ഇനിമേൽ യഹോവ എന്ന പേരിനാലല്ല നാം അറിയുക. പിന്നെയോ യേശു എന്നുള്ള പേരിനാൽ നാം അറിയുന്നു.

നമുക്കു മാമ്മോദീസായിൽ ഇട്ടതായ പേരുണ്ടു്. അതു നമുക്കു നൽകപ്പെട്ടപ്പോൾ ഏതെല്ലാം തരത്തിൽ അർത്ഥമാകാൻ പോകുന്നു എന്നു നമുക്കറിവില്ല. യേശു എന്നുള്ള വിശുദ്ധ നാമത്തിന്റെ ശക്തിയിലും നിശ്വസനത്തിലും നമ്മുടെ പേരിന്റെ ഉടമയിലേക്കു നാം കയറേണ്ടിയിരിക്കുന്നു.

---

time to spend a few days at least in Retreat. At such unadvertized prayer and waiting will come needed reserveoir to rise up and build.

We have no Utopian or Romantic dream of a bright and glorious future unadulterated by man's selfishness and evil, to be awaiting around the corner. Neither are we pessimistic about the future of our Church because we know that all things work together for good to them that love the Lord, to those who are called according to His purpose. We go forward because we know that the Captain of our souls is leading us in the battle. The same Jehovah who asked the Israelites to go forward right into the Red Sea while there was enemy behind and insuperable obstacles on either side, commands us also to march forward. We have no other alternative but to advance. May it be an advance for Christ and His Church. We trust in His unfailing promise, 'Lo I am with you always, even unto the end of the world.'

---

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 0 |
| ഒററപ്രതി | " | 0 | 2 | 0 |

# അമ്മയും. മകനും.

(അലക്സ്)

## അദ്ധ്യായം രണ്ടു്:

ഗേററു തുറന്നു് അകത്തു കടന്നുവന്നതു് അവരുടെ അച്ചൻ ആയിരുന്നില്ലെന്നു മാത്രം. അതു് അവരുടെ പള്ളിയിലെ പുരോഹിതൻ ആയിരുന്നു. അദ്ദേഹം ഒന്നു ചിരിക്കുവാൻ ശ്രമിച്ചുകൊണ്ടു രാജന്റെ കവിൾത്തടത്തിൽ തട്ടിക്കൊണ്ടു ചോദിച്ചു.

"നിങ്ങൾ നിങ്ങളുടെ , അച്ചനെ കാത്തിരിക്കുകയാണില്ലെ?

"അതെയതെ" രാജൻ പറഞ്ഞു. "ഇതു രണ്ടാമത്തെ ഇളിപ്പാണു്,"

ആ പുരോഹിതൻ ലീലയുടെ കൈയ്ക്കു പിടിച്ചുകൊണ്ടു വീടിനുള്ളിലേക്കു കയറി. അവിടെ മേരിക്കുട്ടി വിവർണ്ണവദനയായി നിൽപുണ്ടായിരുന്നു. പുറകിൽ നിന്നുകൊണ്ടു അനിയൻ രാജനോടു പറഞ്ഞു. "അല്ലെങ്കിലും ഇക്കൂട്ടർ മനുഷ്യരെ കളിപ്പിക്കുന്നവരാണു്. കള്ളന്മാർ."

പോടാ—"രാജൻ അനിയനെ തടഞ്ഞുകൊണ്ടു പറഞ്ഞു. നീ എപ്പോഴും നാക്കെടുത്താൽ ഇതല്ലാതെ പറയുകയില്ല."

മേരിക്കുട്ടി പുരോഹിതനെ തളത്തിലേക്കാനയിച്ചു് ഒരു കസേരയിൽ ഇരുത്തി മറെറാരു കസേരയുടെ പുറകിലായി അവൾ ഒതുങ്ങി നിന്നതേയുള്ളു. കുട്ടികളും അവരുടെ ചുററുമായി നിന്നു. പുരോഹിതൻ കുട്ടികളെ നോക്കിക്കൊണ്ടു പറഞ്ഞു.

"എനിക്കു നിങ്ങളുടെ അമ്മയോടു തനിച്ചു ചില കാര്യങ്ങൾ പറയാനുണ്ടു്."

ഉടൻതന്നെ അവരെല്ലാവരും അടുത്ത മുറിയിലേക്കു പോയി. ഉടഞ്ഞ കണ്ണാടിച്ചില്ലുകൾ പെറുക്കിക്കളയുന്നതിനായി മേരിക്കുട്ടി അവരെനിയോഗിച്ചു.

"മിസ്സിസ്സ് ജോൺ, ആ കസേരയിൽ ഇരിക്കണം" ഒരു കസേര ചൂണ്ടിക്കാണിച്ചുകൊണ്ടു അദ്ദേഹം പറഞ്ഞു.

"വേണ്ടാ, ഞാൻ ഇവിടെ നിന്നുകൊള്ളാം."

"ഇരിക്കാതെ ഞാൻ ഒരിക്കലും എനിക്കു പറയുവാനുള്ള ഗൌരവമായ ആ കാര്യം പറയുകയില്ല."

മററു നിവൃത്തിയില്ലാതിരുന്നതിനാൽ മേരി ആ കസേരയിൽ ഇരുന്നു. ഏതോ ഗൌരവമായ ചില കാര്യങ്ങൾ പറയാനുള്ളതിന്റെ ആരംഭമെന്ന വിധം അദ്ദേഹം ഒന്നുരണ്ടു പ്രാവശ്യം ചുമച്ചു് കണ്ഠനാളം ശുദ്ധിയാക്കി. തദനന്തരം എന്താണു് പറയേണ്ടതെന്നറിയാതെ വിഷമിക്കുന്നുണ്ടെന്നു് അദ്ദേഹത്തിനു വാക്കുകൾ ലഭിക്കുവാൻ വരുന്ന താമസത്തിൽനിന്നും മേരി മനസ്സിലാക്കി. അതോടുകൂടി അവളുടെ ഹൃദയം ആകാംക്ഷാഭരിതമായി.

"ഉം—ങ്ങ്—അപ്പോൾ—മേരിക്കുട്ടി മിസ്റ്റർ ജോണിന്റെ വരവു കാത്തിരിക്കയാണില്ലെ!" ഒരു വിധം പ്രയാസപ്പെട്ടു് അദ്ദേഹം സംസാരം ആരംഭിച്ചു.

"അതെ" അവൾ മറുപടി പറഞ്ഞു

"മി. ജോൺ എപ്പോൾ വരുമെന്നാ എഴുതിയിരിക്കുന്നതു്?"

"എഴുത്തല്ലാ മദ്രാസിൽനിന്നു് കമ്പിയാണു് അയച്ചിട്ടുള്ളതു്. ഇന്നു പതിനൊന്നു മണിക്കു വരുമെന്നാണു്. ഞങ്ങൾ കാത്തിരിക്കുകയാണു്. താമസിക്കുന്നതിന്റെ കാരണം അവിടുത്തേക്കു് അറിയാമൊ?" ജിജ്ഞാസയോടുകൂടെ അവൾ ആരാഞ്ഞു.

"അറിയാം. അതു പറയുന്നതിനാണു് ഞാൻ വന്നതു്"

"അയ്യോ! അദ്ദേഹത്തിനു് എന്തു പററി. ഇന്നു വരികയില്ലെ!" അടക്കുവാൻ വഹിയാത്ത ആകാംക്ഷയോടുകൂടെ അവൾ ചോദിച്ചു.

പുരോഹിതൻ യാതൊന്നും സംസാരിച്ചില്ല. അദ്ദേഹത്തിന്റെ മുഖം മ്ലാനമായി. അതവളുടെ ഹൃദയത്തെ പിളത്തി.

"അയ്യോ! എന്തു പററി പറയൂ. പറയൂ" അവൾ അദ്ദേഹത്തെ തുറിച്ചു നോക്കിക്കൊണ്ടിരുന്നു.

പറയാം. സാവധാനത്തിൽ പുരോഹിതൻ പറഞ്ഞു. "എനിക്കു പറയുവാൻ വളരെ വിഷമമുണ്ടു്. പക്ഷെ എന്തു ചെയ്യാം. മേരി വിഷമിക്കരുതു്." മേരിയും ആയുസ്സിൽ ആദ്യമായി ഉള്ള കാര്യം നേരെ പറയാതെ വളച്ചുകെട്ടി പറയുന്നവരെ മനസ്സാ ശപിച്ചു.

"അദ്ദേഹത്തിനു് എന്തു പററിയെന്നു പറയൂ. തീവണ്ടി എന്താ താമസിച്ചുപോയോ? മേരിക്കുട്ടിയുടെ ശരീരം ആകെ വിറയ്ക്കുവാൻ തുടങ്ങി.

"മേരി ധൃതി വയ്ക്കാതിരിക്കു ഞാൻ എല്ലാം തുറന്നു പറയാം. മി. ജോൺ ആലുവായിൽ രാവിലെ വന്നിറങ്ങി. ഒരു കാറു പിടിച്ചു വരുന്ന വഴി ഒരു ലോറിയുമായി കാർ കൂട്ടിമുട്ടി"

"എന്നിട്ടു് അദ്ദേഹത്തിനു ....?"

"ആ അപകടത്തിൽ പെട്ടു് അദ്ദേഹം...."

"ഉം! എന്തു്, അദ്ദേഹം...."

"അതേ അദ്ദേഹം മരിച്ചുപോയി."

"മരിച്ചുപോയെന്നോ? എന്തു്, എനിക്കിനി എന്റെ ജോണിനെ.... ആ വാചകം മേരി പൂർത്തിയാക്കിയില്ല. അവൾ കസേരയിൽ പുറകോട്ടേക്കു് മറിഞ്ഞു.

"വെള്ളം! വെള്ളം!" എന്നു പുരോഹിതൻ വിളിച്ചുപറഞ്ഞു. ശബ്ദം കേട്ടു തളത്തിലേക്കു് ഓടിവന്ന രാജ

ൻ ദേവഗം വെള്ളം കൊണ്ടുവന്നു പുരോഹിതൻതന്നെ കുറെ വെള്ളംകയ്യിലെടുത്തു മേരിയുടെമുഖത്തുതളിച്ചു. അതോടുകൂടെ മേരി കണ്ണു തുറന്നു ചുറ്റും നോക്കി. യാതൊന്നും അറിയാത്തവളെപ്പോലെ അവൾ ചോദിച്ചു. "എൻെറ ജോൺ എവിടെ? അദ്ദേഹം വന്നില്ലെ?"

"ഇല്ല" പുരോഹിതൻ മന്ദസ്വരത്തിൽ പറഞ്ഞു. ഒരു ക്ഷണത്തിനിടയിൽ അവൾ വീണ്ടും കാര്യങ്ങളെല്ലാം ഗ്രഹിച്ചു. അനുനിമിഷം കാത്തുകൊണ്ടിരുന്ന അവളുടെപ്രിയതമനെഇനി ജീവനോടെ കാണ്മാൻ സാധിക്കുകയില്ലല്ലൊ എന്നോർത്തപ്പോൾ മേരിയുടെ ഹൃദയം തകർന്നു. മുഖം കൈകൾകൊണ്ടു പൊത്തി അവൾ വിങ്ങിവിങ്ങി കരയുവാൻ തുടങ്ങി. അതു കണ്ടു ലീല പൊട്ടിക്കരഞ്ഞു. എന്താണു ചെയ്യേണ്ടതെന്നറിയാതെ പുരോഹിതൻ വിഷമിച്ചു. അദ്ദേഹം മേരിയോടായി പറഞ്ഞു.

"മേരി, മേരിയുടെ ഹൃദയവേദന എനിക്കു ഊഹിക്കാവുന്നതിൽ അധികമാണെന്നു എനിക്കറിയാം. ഞാൻ എന്തു പറയട്ടെ. ഒരു കാര്യമെ എനിക്കു ഈ അവസരത്തിൽ അനുസ്മരിപ്പിക്കുന്നതിനുള്ളു. അതു മറ്റൊന്നുമല്ല, മേരിയുടെ ഹൃദയവ്യഥയിൽ ഈ കുഞ്ഞുങ്ങളുടെ കാര്യം ഒരിക്കലും വിസ്മരിച്ചുപോകരുതു. ആദ്ധ്യാത്മിക ജീവിതത്തിൽ ഇത്ര വളരെ ഉയർന്നിട്ടുള്ള മേരിയെപ്പോലെ ഒരാൾ ഈ നിലയിൽ സങ്കടപ്പെട്ടാൽ ഈ കുഞ്ഞുങ്ങളുടെ കഥ എന്താകും. ചെറുപ്പത്തിലെ ഹൃദയത്തിനു തട്ടുന്ന ക്ഷേമം ആയുസ്സു മുഴുവൻ കരാളമാക്കുവാൻ പര്യാപ്തമായ കേടു വരുത്തുമെന്നു വിദ്യാസമ്പന്നയായ മേരിയോടു ഞാൻ പറയേണ്ട ആവശ്യമില്ലല്ലൊ. ഒരുമണിക്കൂർകൂടെ കഴിഞ്ഞു ജോണിൻെറ മൃതദേഹം ഇവിടെ കൊണ്ടുവരുന്നതിനാണു ഏർപ്പാടു ചെയ്തിരിക്കുന്നതു. അതു ആദ്യമായി കാണുമ്പോൾ, നിങ്ങളുടെ പ്രത്യേകിച്ചു ഈ കുഞ്ഞുങ്ങളുടെ ഹൃദയം തകർന്നു പോകരുതെന്നുദ്ദേശിച്ചാണു ഞാൻ മുൻകൂട്ടിവന്നതു. ഈ കുഞ്ഞുങ്ങൾക്കുവേണ്ടി ധൈര്യം കൊടുക്കുവാൻ മേരിയെക്കൊണ്ടുമാത്രമെ സാദ്ധ്യമാകൂ."

സംഗതികളുടെ ഗൌരവം മേരി വേണ്ടവിധം മനസ്സിലാക്കി. വികാരങ്ങളെ നിയന്ത്രിച്ചാൽ കൊള്ളാമെന്നു അവൾ ആഗ്രഹിച്ചു. ആത്മാവു സന്നദ്ധമായെങ്കിലും ജഡം അതിനു വിധേയമായില്ല. അവൾ തലയുയർത്തി. അണപൊട്ടി ഒഴുകിയ വെള്ളം പോലെ കവിൾത്തടങ്ങളെ നനച്ചുകൊണ്ടുള്ള കണ്ണുനീർപ്രവാഹം അപ്പോഴും നിലച്ചിട്ടില്ലായിരുന്നു. അവൾ സാരിത്തുമ്പുകൊണ്ടു തുടച്ചു നോക്കിയെങ്കിലും അതു വ്യർത്ഥമായിപ്പോയി.

"എന്നോടു ക്ഷമിക്കണം" മേരി ഗദ്ഗദത്തോടുകൂടെ പറഞ്ഞു. "എൻെറ ഹൃദയം അത്രമാത്രം ഭാരപ്പെട്ടിരിക്കുന്നു. കരഞ്ഞില്ലെങ്കിൽ എൻെറ ചങ്കു പൊട്ടിപ്പോയേക്കും."

"കരയണം, കരയണം, അതാവശ്യമാണു," പുരോഹിതൻ അതിനു യാതൊരു എതിർ വാദവും പുറപ്പെടുവിച്ചില്ല. "പക്ഷെ ഈ കുഞ്ഞുങ്ങളെ ആരു ധൈര്യപ്പെടുത്തും എന്നു മാത്രമെ എനിക്കു ചോദിക്കുന്നതിനുള്ളു."

മേരി വീണ്ടും മുഖം കൈകളിൽ മറച്ചുകൊണ്ടു വിങ്ങിവിങ്ങി കരയുവാൻ തുടങ്ങി.

"മേരി" പുരോഹിതൻ സൌമ്യസ്വരത്തിൽ പറയുവാൻ തുടങ്ങി. "പ്രസംഗമൊ, ഉപദേശമൊ അല്ലാ ഈ അവസരത്തിൽ ആവശ്യമെന്നു എനിക്കറിയാം. പക്ഷെ ഒരുകാര്യംകൂടെ പ്രത്യേകിച്ചു പറയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ലാസറിൻെറ മരണത്തിൽ ഹൃദയം നുറുങ്ങി കരഞ്ഞ ഒരു സ്നേഹിതൻ നമുക്കുണ്ടു. മേരി ആഗ്രഹിക്കുന്നുവെങ്കിൽ മേരിയുടെ ഹൃദയവ്യഥയുടെസിംഹഭാഗവുംയേശുക്രിസ്തു വഹിക്കുന്നതിനു സന്നദ്ധനാകുന്നതായിരിക്കും. ക്രിസ്തുവിനോടുകൂടെയല്ലാതെ ഇങ്ങനെയുള്ള സന്ദർഭങ്ങളെ അഭിമുഖീകരിക്കേണ്ടതു എങ്ങനെയാണെന്നു എനിക്കറിഞ്ഞുകൂടാ....."

യേശുക്രിസ്തുവിൻെറ സ്നേഹത്തെപ്പറ്റിയും, ക്രിസ്തുവിനോടുകൂടെ ഏതുവിധമാണു ഇത്തരം ദുർസന്ധികൾ തരണം ചെയ്യാൻ സാധിക്കുന്നതെന്നും ആ പുരോഹിതൻ വ്യക്തമാക്കി. ആദ്ധ്യാത്മികചിന്തയിൽ വേരൂന്നി വളർന്നു വന്നിട്ടുള്ള മേരിക്കു ഇതു അശേഷം അരോചകമായി തോന്നിയില്ല. ഉഷ്ണകാലത്തു പെയ്യുന്ന ഒരു മഴപോലെ അതവളുടെ ഹൃദയത്തെ ശാന്തമാക്കി. സ്വല്പസമയം ആ പുരോഹിതൻ പ്രാർത്ഥനയ്ക്കായി ചെലവിട്ടു. മേരിയേയും അവളുടെ കുട്ടികളെയും ഈശ്വരങ്കൽ അദ്ദേഹം സമർപ്പിച്ചു. അനന്തരം പോകുന്നതിനായി എഴുന്നേറ്റു. ഘടികാരത്തിൽ നോക്കിക്കൊണ്ടു പറഞ്ഞു.

"മേരി, ഒരു അരമണിക്കൂർ കൂടെ കഴിഞ്ഞിട്ടു ജോണിൻെറ മൃതദേഹം കൊണ്ടുവരും. ഞാനും കൂടെ വരുന്നതിനു ശ്രമിക്കാം. "നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു. ദൈവത്തിൽ വിശ്വസിക്കുക!"

പുരോഹിതൻ ആ വീടുവിട്ടിറങ്ങി. അതോടുകൂടെ മേരി വീണ്ടും വാവിട്ടു പൊട്ടിക്കരഞ്ഞു. രാജനും അനിയനും അടക്കുവാൻ വഹിയാത്ത സങ്കടത്തോടുകൂടെ കരഞ്ഞു തുടങ്ങി. ലീലയ്ക്കു യാതൊന്നും മനസ്സിലായില്ലെങ്കിലും അമ്മ പൊട്ടിക്കരയുന്നതുകണ്ടു, മേരിക്കുട്ടിയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ടു നിലവിളിക്കാൻ തുടങ്ങി. അങ്ങനെ പൊട്ടിച്ചിരികളുടെയും, മധുരസംഗീതത്തിൻെറയും കേളീരംഗമായിരുന്ന ആ ഗൃഹത്തിൽ നിന്നും അതിദാരുണമായ ഒരു നിലവിളി അന്തരീക്ഷത്തിലേക്കുയർന്നു. സന്തോഷനിർഭരമായിരുന്ന ആ ഭവനത്തിൽ സന്താപദേവത അവളുടെ ധ്വജം പ്രതിഷ്ഠിച്ചു.

കുഞ്ഞുങ്ങളുടെ ഹൃദയം തകർന്നുള്ള രോദനം മേരിയുടെ ഹൃദയത്തെ വീണ്ടും പിളർത്തി, അനാഥതയുടെ അടിത്തട്ടിലേയ്ക്കാണല്ലോ അവരെ നിഷ്ഠൂരമായി വിധി വലിച്ചെറി

ഞതതെന്നു് ഓർത്തപ്പോൾ അവൾ വീണ്ടും വാവിട്ടുകരഞ്ഞുപോയി. പക്ഷെ, സ്വല്പസമയത്തിനുള്ളിൽ തന്നെ മേരി വികാരസംയമനം ചെയ്തു കഴുത്തിൽ തൂങ്ങിക്കിടന്നു കരഞ്ഞുകൊണ്ടിരുന്ന ലീലയെ പിടിച്ചു മടിയിൽ കിടത്തിക്കൊണ്ടു പറഞ്ഞു. "ലീലെ, നീ ഇങ്ങനെ കരയാതെ."

കരഞ്ഞുകൊണ്ടു തന്നെ അവൾ മറുപടി പറഞ്ഞു "പിന്ന—പിന്നെ—അമ്മയെന്തിനാ കരേന്നതു്?"

മകളെ ചുംബിച്ചുകൊണ്ടു മേരി പറഞ്ഞു. "ലീലെ!" അണ പൊട്ടി വീണ്ടും ഒഴുകിയ കണ്ണുനീർപ്രവാഹം ലീലയുടെ മുഖം മുഴുവൻ നനച്ചു. മേരിയുടെ അടുത്തുതന്നെ കരഞ്ഞുകൊണ്ടു നിന്നിരുന്ന രാജൻ, കാര്യങ്ങളുടെ യഥാർത്ഥം മുഴുവൻ അറിയാതെ ചോദിച്ചു.

"അമ്മേ! അച്ചനു എന്തുപറ്റിയെന്നാണു പറഞ്ഞതു്?"

"അയ്യോ! രാജൻ, അതെന്നോടു ചോദിക്കാതെ, എനിക്കതു ചിന്തിക്കുവാൻകൂടെ വയ്യാ. എനിക്കു കിറുക്കു പിടിക്കുമെന്നാ തോന്നുന്നതു്. എന്റെ ഹൃദയം പൊട്ടാൻ പോകുന്നതുപോലെ തോന്നുന്നു." വീണ്ടും ഒരു കണ്ണുനീർ പ്രവാഹം കൂടെയുണ്ടായി. കണ്ണുകൾ തുടച്ചുകൊണ്ടു അവൾ വീണ്ടും പറഞ്ഞു.

"രാജാ, നിങ്ങളുടെ അച്ചൻ വരുന്നവഴി ഒരു കാറപകടത്തിൽപ്പെട്ടു മരിച്ചുപോയി. അരമണിക്കൂർ കഴിഞ്ഞു അച്ചന്റെ ശരീരം ഇവിടെ കൊണ്ടുവരും."

"അമ്മെ, അച്ചനെ എനിക്കിനി ജീവനോടെ കാണാൻ ഒക്കുകയില്ലേ" നിരാശയും സങ്കടവും കലർന്ന സ്വരത്തിൽ രാജൻ ചോദിച്ചു.

"ഇല്ല, രാജാ—ഇല്ല". മേരി വീണ്ടും പൊട്ടിക്കരഞ്ഞു. ആ വീട്ടിൽനിന്നും ഉയർന്ന നിലവിളി കേട്ട അയൽ ഗൃഹവാസികൾ ഓരോരുത്തർ അവിടെ ആഗതരായി. അവർ വേലക്കാരിയിൽനിന്നും വിവരങ്ങൾ മനസ്സിലാക്കി മേരിയെ ആശ്വസിപ്പിക്കുന്നതിനു തുനിഞ്ഞു. പക്ഷെ അവൾക്കു് തനിച്ചിരിക്കുന്നതായിരുന്നു കൂടുതൽ ആശ്വാസകരം. അതുകൊണ്ടു മേരി അവളുടെ ശയനമുറിയിൽ കയറി കതകടച്ചു കട്ടിലിൽ കിടന്നു വീണ്ടും കരയുവാൻ തുടങ്ങി.

അയൽഗൃഹങ്ങളിൽ നിന്നും വന്ന സുശീലകളായ ചില സ്ത്രീകൾ, ആ ഗൃഹത്തിന്റെ ഭരണം തൽക്കാലത്തേക്കു ഏറ്റെടുത്തു. ജോണിന്റെ മൃതശരീരം കൊണ്ടുവരുമ്പോൾ വയ്ക്കുന്നതിനു വേണ്ട കിടക്കകളും മറ്റും പ്രധാനമുറിയിൽ സജ്ജീകരിച്ചു. ഏതാണ്ടു അരമണിക്കൂർ കഴിഞ്ഞതോടുകൂടെത്തന്നെ ഗേറ്റിങ്കൽ ഒരു കാർ വന്നുനിന്നു. അതിൽനിന്നും ജോണിന്റെ മൃതശരീരം എടുത്തു, അതിനു വേണ്ടി തയാറാക്കിയിരുന്ന കിടക്കയിൽ കിടത്തി. മേരി മുറി തുറന്നു് എഴുന്നേറ്റു വന്നപ്പോൾ കണ്ടതു്, ജോൺ കട്ടിലിൽ നിശ്ചലയായി കിടക്കുന്നതായിരുന്നു. അവൾ അറിയാതെതന്നെ ആ മൃതശരീരത്തിലേക്കു വീണു. ഉറങ്ങുന്ന ഒരാളെ ഉണർത്തുവാനെന്നപോലെ, അവൾ ജോണിന്റെ ശരീരത്തിൽ കുലുക്കിവിളിച്ചു.

"ജോണെ, ജോണെ എന്നോടു ഒന്നും സംസാരിക്കുകയില്ലെ?"

ജോണിന്റെ ശരീരം ഇനി ആരോടും സംസാരിക്കാത്ത ഒരു നിത്യമൂകതയിലേക്കു പ്രവേശിച്ചുവെന്നു്, ആ സമയത്തെ വികാരാധീനതയിൽ അവൾ മറന്നുപോയി. മേരി വീണ്ടും ബോധശൂന്യയായി തായിൽ വീണു.

അന്നു് സന്ധ്യയോടുകൂടെ, ശവസംസ്കാരകർമ്മം നടന്നു. രാത്രി ഏതാണ്ടു പത്തുമണിവരെ പുരോഹിതനും അദ്ദേഹത്തിന്റെ ഭാര്യയും അവിടെ താമസിച്ചു. അവർ പോയതോടുകൂടെ, ആ ഗൃഹത്തിൽ ഭയാനകമായ ഒരു നിശ്ശബ്ദത വ്യാപിച്ചു. രാത്രി മുഴുവൻ നീണ്ടുനിന്നിരുന്ന മേരിയുടെ ഗദ്ഗദങ്ങൾ മാത്രമാണു അതിനെ ഭഞ്ജിച്ചുകൊണ്ടിരുന്നതു്.

## വാരപഞ്ചാംഗം

| | | | |
|---|---|---|---|
| ഞായർ | 3 | 20 | 21 |
| തിങ്കൾ | 4 | 21 | 22 |
| ചൊവ്വാ | 5 | 22 | 23 |
| ബുധൻ | 6 | 23 | 24 |
| വ്യാഴം | 7 | 24 | 25 |
| വെള്ളി | 8 | 25 | 26 |
| ശനി | 9 | 26 | 27 |

### Thought for the Week

No day is common place if we had only eyes to see its splendour. There is no duty that comes to our hand but brings to us the possibility of kingly service. There is nothing possible to a human soul greater than simple faithfulness.

Words worth.

THE CHURCH WEEKLY

## മഹാത്മജിയുടെ ചരമവാർഷികം

ജനുവരി 30 ഭാരതീയർക്ക് അവിസ്മരണീയമായ ഒരു മഹാദിനമാണ്. ലോകം അഭിമാനംകൊള്ളുന്ന മഹാപുരുഷന്മാർ ചരിത്രനഭോമണ്ഡലത്തിൽ അസ്തമിക്കാത്ത താരങ്ങളാണ്. അവരുടെ പ്രഭ യുഗാന്തരങ്ങളിൽ മങ്ങാതെ പ്രശോഭിച്ചുതന്നെ നിൽക്കുന്നു. 1948 ജനുവരി 30-ാം തീയതി ഗാന്ധിജി തന്റെ പ്രതിദിന സായാഹ്ന പ്രാർത്ഥനായോഗത്തിൽ സന്നിഹിതനാകുവാൻ നടന്നുപോകുന്ന വഴിയ്ക്കാണ് ലോകം ഞെട്ടിയ്ക്കുന്ന ആ സംഭവം നടന്നത്. മുൻവിധികളും തെറ്റിദ്ധാരണകളും മനുഷ്യരെ ഭ്രാന്തുപിടിപ്പിക്കുന്ന വിധം ശക്തിമത്താകുമെന്നു നഥൂറാം ഗോഡ്സെയുടെ മഹാപാതകം വിളിച്ചുപറയുന്നു. ചരിത്രത്തിന്റെ ഏടുകൾ ഇതുപോലെയുള്ള അനേകം ക്രൂരകൃത്യങ്ങളാൽ മലിനപ്പെട്ടിട്ടുണ്ട്. ക്രൈസ്തവചരിത്രങ്ങൾ പോലും ഇതുപോലെയുള്ള സംഭവങ്ങളിൽനിന്നു വിമുക്തമല്ല. ഭൂമി വിശാലമായി പരന്നുകിടക്കുന്നതാണെന്നു തോന്നുമെങ്കിലും യഥാർത്ഥത്തിൽ അതിന്റെ ആകൃതി ഉരുണ്ടതാണെന്നും, ഇന്നു കൊച്ചുകുട്ടികൾക്കുപോലും അറിയാവുന്നപ്രകാരം ഭൂമി സൂര്യനെയാണു ചുറ്റുന്നത്; അല്ലാതെ സൂര്യൻ ഭൂമിയെ ചുറ്റുകയല്ലെന്നും വാദിച്ച ശാസ്ത്രജ്ഞനെ ക്രൈസ്തവ പുരോഹിതത്വം തീ വച്ചു നശിപ്പിച്ച കഥ ചരിത്രത്തിൽനിന്നു മാഞ്ഞുപോയിട്ടില്ല. ഗോഡ്സെയും ഒരുപക്ഷെ ഹിന്ദുസമുദായത്തെ രക്ഷിയ്ക്കുന്ന ഒരു മഹൽകർമ്മം നിർവ്വഹിച്ച ചാരിതാർത്ഥ്യത്തോടെയായിരിക്കണം കഴുവിനു സ്വയം ഇരയാക്കിയത്. ഇന്നും ആദർശവാദത്തിന്റെ പേരിൽ എത്ര എത്ര ഭീകരമായ കൊലപാതകങ്ങളാണ് നടന്നുകൊണ്ടിരിക്കുന്നത്. തൊഴിലാളിയുടെയും, പാവപ്പെട്ടവന്റെയും നില നന്നാക്കാൻ റഷ്യയിൽ എത്രവളരെ കൊലപാതകങ്ങളാണു നടന്നത്. ഭാരതം ആ പുതിയ ആശയസമ്മർദ്ദനത്തിന്റെ തള്ളൽ ഏറ്റുതുടങ്ങിയിട്ടുണ്ട്. ഈ സന്ദർഭത്തിൽ ഈശ്വരവിശ്വാസത്തിന്റെയും സത്യത്തിന്റെയും അഹിംസയുടെയും, സേവനത്തിന്റെയും മൂർത്തീകരണമായിരുന്ന മഹാത്മജിയുടെ വധം, ഒരു പ്രത്യേക രീതിയിൽ നമ്മുടെ സ്മരണയെ അർഹിക്കുന്നുണ്ട്. രാഷ്ട്രീയമായും സാമുദായികമായുമുള്ള നമ്മുടെ ജീവിതം കമ്മ്യൂണിസ്റ്റ് വെല്ലുവിളിയെ അഭിമുഖീകരിക്കുന്ന സന്ദർഭം അത്ര വിദൂരമല്ല. ഭാരതത്തിന്റെയും ലോകത്തിന്റെയും അമൂല്യങ്ങളായ സംസ്കാരവിശേഷങ്ങളും പരിപാവനങ്ങളായ ധർമ്മബോധങ്ങളും അവയുടെ അഗ്നിപരീക്ഷണങ്ങൾ കാത്തുനിൽക്കുന്ന സന്ദർഭമാണിത്. ഗാന്ധിജിയുടെ സ്മരണ ആ പരീക്ഷണങ്ങളെ നേരിടുന്നതിൽ നമുക്ക് ആത്മധൈര്യവും പ്രത്യാശയും നൽകാതിരിക്കയില്ല. അപ്പോസ്തോലികകാലങ്ങളെ അനുസ്മരിപ്പിക്കുന്ന ഒരു ആധുനികസംഭവമാണിത്.

(7—ാം പേജിൽനിന്നു തുടർച്ച)

നാശാസ്യമാണ്. മതത്തിൽ വിശ്വസിക്കുന്നവരൊക്കെ മൂഢന്മാരാണെന്നും വിശ്വസിക്കാത്തവർ യുക്തിപൂർവ്വം ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവരാണെന്നും ഒരു തെറ്റിദ്ധാരണ രണ്ടാമത്തെ കൂട്ടരിൽ കൂടുതലായി കണ്ടുവരാറുണ്ട്. മതവിശ്വാസികളിൽ മൂഢവിശ്വാസികളും ഉണ്ടെന്നു സമ്മതിക്കാം. എന്നാൽ ബുദ്ധിയ്ക്കെതിരായ കാര്യങ്ങൾ കണ്ണടച്ചു വിശ്വസിക്കണമെന്നു മതം ഒരിക്കലും ആവശ്യപ്പെടുന്നില്ല. യേശുക്രിസ്തുവിൽ ദൈവം മനുഷ്യജാതിക്കു വെളിപ്പെടുത്തിത്തന്നതും ക്രിസ്തുസഭയിൽക്കൂടി പരമ്പരാഗതമായി നമുക്കു ലഭിച്ചിട്ടുള്ളതുമായ പരമസത്യങ്ങളെ ബുദ്ധികൊണ്ടു തുലനം ചെയ്തും നമ്മുടെ അനുഭവമാകുന്ന ഉരകല്ലിൽ ഉരച്ചുനോക്കിയും വളരെനാളത്തെ നിരീക്ഷണംകൊണ്ടും പ്രയോഗംകൊണ്ടും വിവേചിച്ചറിയേണ്ട ചുമതല എല്ലാവർക്കുമുള്ളതാണ്. ഏതെങ്കിലും ഒരു hypothesis ശരിയാണോ തെറ്റാണോ എന്നറിയുന്നതു അതു ശരിയാണെന്നു സങ്കല്പിച്ചുകൊണ്ടു പരീക്ഷണങ്ങൾ നടത്തിയിട്ടാണ്. അതാണു ശാസ്ത്രീയരീതി. അതുതന്നെയാണ് മതസത്യങ്ങളുടെ കാര്യത്തിലും ആവശ്യമായിട്ടുള്ളതു. അവ ശരിയാണെന്നു വിശ്വസിച്ചുകൊണ്ടു് അവയുടെ അടിസ്ഥാനത്തിൽ ജീവിതം നയിച്ചുനോക്കണം. അപ്പോൾ അവയുടെ യാഥാർത്ഥ്യം നമുക്കു മനസ്സിലാകും. മതത്തിലെന്നു മാത്രമല്ല യാതൊരു രംഗത്തിലും വിശ്വസിക്കാതെ ജീവിതം സാദ്ധ്യമല്ല. സ്ഥൂലവസ്തുക്കളും പ്രകൃതിയും ചില പ്രമാണങ്ങൾ അനുസരിച്ചു പെരുമാറുമെന്നു വിശ്വസിക്കാതെ ശാസ്ത്രജ്ഞനോ സാധാരണമനുഷ്യനോ ജീവിക്കുവാൻ സാധ്യമല്ല. പരീക്ഷണത്തിനാവശ്യമായ വിശ്വാസമെങ്കിലും മറ്റു രംഗങ്ങളിലെന്നപോലെ മതത്തിലും സാധ്യമാണ്. അതു മാത്രമാണ് പ്രാരംഭദശയിൽ മതവും മനുഷ്യനോടാവശ്യപ്പെടുന്നതു. അതുപോലും നൽകുവാനുള്ള യുക്തിബോധമോ ഉത്തരവാദിത്വമോ ഇല്ലാത്തവരാണ് ഇന്നു മതം നിരർത്ഥകമാണെന്നു വിധിയെഴുതിത്തള്ളുന്നതു. എന്തു മൂഢത്വവും ചിന്താരാഹിത്യവുമാണ് ഇന്നു് അഭ്യസ്തവിദ്യരെന്നും പരിഷ്കാരികളെന്നും സ്വയം അഭിമാനിക്കുന്ന പലരിലും പ്രത്യക്ഷമായി കാണുന്നതു! യഥാർത്ഥ സംശയങ്ങളുള്ളവരുടെ സംശയങ്ങൾ നിവാരണാതീതമല്ല. എന്നാൽ നിരുത്തരവാദിത്വം ആത്മഹത്യാപരമാണ്. ഇന്നത്തെ ലോകത്തെ ക്രിസ്തുനാഥന്റെ പാദപീഠത്തിലിരുന്നുപഠിക്കുവാൻ സജ്ജമാക്കേണ്ട ചുമതല ക്രിസ്തുവിന്റെ നാമം വഹിക്കുന്ന വ്യക്തിയുടെയും സഭയുടേതുമാണ്. അതു നിർവ്വഹിക്കുവാൻ നമുക്കു കഴിയണമെങ്കിൽ നമ്മുടെ വിശ്വാസം സുദൃഢവും സജീവവുമാകണം. അതിനായി നമുക്കു ദിനംപ്രതി കർത്താവിനെ സമീപിക്കുകയും മുട്ടിപ്പായി പ്രാർത്ഥിക്കുകയും ചെയ്യാം.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# തോമാസിന്റെ സംശയനിവാരണം

(എം. ററി.)

"യേശു അവനോടു: നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു; കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ എന്നു പറഞ്ഞു." (വി. യോഹന്നാൻ 20: 29.)

ഉയിർത്തെഴുന്നേല്പിനു ശേഷം യേശു ആദ്യമായി ശിഷ്യഗണത്തിനു പ്രത്യക്ഷപ്പെട്ടപ്പോൾ തോമാസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല. തോമാസ് തിരിച്ചു വന്നപ്പോൾ മററു ശിഷ്യന്മാർ കർത്താവിന്റെ ആഗമനവാർത്ത തോമാസിനെ അറിയിച്ചു. എന്നാൽ തോമാസ് അതു വിശ്വസിച്ചില്ല. താൻ തന്നെ കർത്താവിന്റെ ശരീരത്തിലെ ആണിപ്പഴുതിലും വിലാപ്പുറത്തെ മുറിവിലും കൈ ഇട്ടു നോക്കാതെ വിശ്വസിക്കയില്ല എന്നു തോമാസ് ശഠിച്ചു. താനൊഴിച്ചുള്ള ശിഷ്യസമൂഹത്തിന്റെ സാക്ഷ്യത്തെ തോമാസ് സംശയിക്കയോ ചോദ്യം ചെയ്കയോ ചെയ്യേണ്ട ആവശ്യമില്ലായിരുന്നു എന്നു നമുക്കു തോന്നിയേക്കാം. എന്നാൽ തോമാസിന്റെ സംശയം ആത്മാർത്ഥമായിരുന്നു. അതിനെ കർത്താവു സഹതാപപൂർവ്വം സ്വീകരിക്കുകയും നിവാരണം ചെയ്യുകയും ചെയ്തതായിട്ടാണു നാം കാണുന്നതു്.

മരിച്ചവരിൽനിന്നു് ഒരാൾ ഉയിർത്തെഴുന്നേററു എന്നുള്ള പ്രകൃതിവിരുദ്ധമായ സംഭവത്തെ ആരെങ്കിലും സംശയിക്കുന്നെങ്കിൽ അയാളെ കുററപ്പെടുത്തുകയോ അയാളുടെ സംശയത്തിൽ അൽഭുതപ്പെടുകയോ ചെയ്യേണ്ടതില്ല. നമുക്കും അങ്ങനെയുള്ള സംശയങ്ങൾ ഉണ്ടാവാം. മനുഷ്യർ വിവിധ മനോഭാവക്കാരും സ്വഭാവക്കാരുമാണു്. ചിലർ പ്രകൃത്യാ ചിന്താശീലത്തേക്കാൾ വാൽസല്യവും വികാരത്തള്ളലും കൂടുതലുള്ളവരായിരിക്കും. അവർക്കു വിശ്വാസം കൂടുതൽ സ്വാഭാവികവും എളുപ്പവുമാണു്. എന്നാൽ മററു ചിലരിൽ മനസ്സു മുമ്പിലും വികാരങ്ങൾ പിമ്പിലുമായി നിൽക്കുന്നു. ശരിയായ തെളിവുകൾ മൂലം മനസ്സിനു ബോധ്യം വരുത്താതെ അവർ പൊട്ടുന്നനവേ യാതൊന്നും വിശ്വസിക്കയില്ല. തോമാസ് ശിഷ്യസമൂഹത്തിലെ യുക്തിവാദിയായിരുന്നു. എന്നാൽ ഇപ്പോൾ നമ്മൾ യുക്തിവാദികളെന്നു പറയുമ്പോൾ ഉദ്ദേശിക്കുന്ന തരത്തിലുള്ള ഒരാളല്ലായിരുന്നു തോമാസ്. ആദ്ധ്യാത്മികവിഷയങ്ങളെക്കുറിച്ചു സംശയിക്കുന്നവർ രണ്ടു തരക്കാരുണ്ടു്. ഒരു കൂട്ടർ സ്നേഹവും ആത്മാർത്ഥതയും ഉള്ളവർ; അപരർ നിസ്സ്വാർത്ഥമായ യാതൊരു താൽപ്പര്യമോ ഉത്തരവാദിത്വമോ ഇല്ലാത്തവർ. തോമാസ് ആദ്യത്തെ കൂട്ടത്തിൽ പെട്ട ആളായിരുന്നു. യേശു മരണം സ്വീകരിക്കുവാൻ യെരുശലേമിലേക്കു പോകുവാൻ ആലോചിച്ചപ്പോൾ "അവനോടുകൂടെ മരിക്കുവാൻ നമുക്കും പോകാം" എന്നു പറഞ്ഞതു തോമാസാണു്. തോമാസിനെ പോലെയുള്ളവർ വളരെ ആലോചിച്ചും തെളിവുകൾ ലഭിച്ചിട്ടും മാത്രമേ വിശ്വസിക്കു. എന്നാൽ അവർ വിശ്വസിച്ചുകഴിഞ്ഞാൽ പിന്നെ ഇളകാതവണ്ണം പൂർണ്ണമനസ്സോടും ഹൃദയത്തോടും ശക്തിയോടുംകൂടി വിശ്വസിക്കുന്നു. കർത്താവിന്റെ പുനരുത്ഥാനത്തിലുള്ള വിശ്വാസം സർവ്വപ്രധാനമായതുകൊണ്ടു് അതർഹിക്കുന്ന ഗൗരവത്തോടുകൂടി തന്നെ തോമാസ് ആ പ്രശ്നത്തെ അഭിമുഖീകരിച്ചു. വിശ്വസിക്കണമെന്നു തനിക്കാഗ്രഹമുണ്ടായിരുന്നു. എന്നാൽ കണ്ണടച്ചു വിശ്വസിക്കുവാൻ തനിക്കു കഴിവില്ലായിരുന്നു. ആ കഴിവില്ലായ്മയെ കർത്താവു് ആദരിക്കുകയും ചെയ്തു. ആത്മാർത്ഥമായ സംശയത്തെയും സത്യാന്വേഷണത്തെയും കർത്താവു ഇപ്പോഴും ആദരിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുന്നു.

ആണിപ്പഴുതിൽ കയ്യിട്ടാലേ വിശ്വസിക്കയുള്ളു എന്നു പറഞ്ഞിട്ടു ഒരാഴ്ച കഴിഞ്ഞതിന്റെ ശേഷമാണു് തോമാസ് കർത്താവിനെ കാണുന്നതു്. ആ ദിവസങ്ങളെല്ലാം തോമാസ് അഗാധമായ ആലോചനയിലും പ്രതീക്ഷാനിർഭരമായ കാത്തിരിപ്പിലും കഴിച്ചുകൂട്ടുകയായിരുന്നിരിക്കണം. കർത്താവിനെ കാണാതെതന്നെ തോമാസ് വിശ്വസിക്കേണ്ടതായിരുന്നു എന്നു കർത്താവു പറയുകയുണ്ടായി. "നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ." കണ്ട ശിഷ്യന്മാരുടെ സാക്ഷ്യവും തോമാസിനു കർത്താവുമായി നേരിട്ടുണ്ടായിരുന്ന മററനുഭവങ്ങളും മതിയാകേണ്ടതായിരുന്നു. എന്നാൽ കർത്താവു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്ന അന്നത്തെ പ്രത്യേകപരിതസ്ഥിതികളിൽ തോമാസ് ആഗ്രഹിച്ചതുപോലുള്ള ഒരു തെളിവു ലഭിക്കുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായി.

ഉയിർത്തെഴുന്നേല്പു് പോലുള്ള അത്ഭുതസംഭവങ്ങളുടെ യാഥാർത്ഥ്യം നമുക്കനുഭവപ്പെടേണ്ടതെങ്ങനെയാണു? അല്പജ്ഞരായ നമ്മുടെ സാധാരണ ബുദ്ധിക്കു ഗ്രഹിക്കുവാൻ പ്രയാസമുള്ളതോ പ്രകൃതിവിരുദ്ധമെന്നു പ്രഥമവീക്ഷണത്തിൽ തോന്നുന്നതോ ആയ സംഗതികളെ അസംഭവ്യമെന്നോ അസത്യമെന്നോ വിധിയെഴുതി ത്യാജ്യകോടിയിൽ തള്ളുന്ന മനോഭാവം ക്രിസ്തീയമല്ലാത്തതുപോലെതന്നെ ശാസ്ത്രീയവുമല്ല. നമ്മെക്കാൾ ബുദ്ധിമാന്മാരും പരമാർത്ഥഹൃദയന്മാരുമായ അനേകം ആളുകളുടെ അനുഭവസാക്ഷ്യവും ദൈവത്തിന്റെ നേരിട്ടുള്ള വെളിപാടും ഉൾക്കൊള്ളുന്നവയാണു് വേദപുസ്തകരേഖകളും സഭയുടെ വിശ്വാസവിശദീകരണങ്ങളും. അവയെ കണ്ണടച്ചു വിശ്വസിക്കയും അതുപോലെതന്നെ കണ്ണടച്ചു നിഷേധിക്കുകയും ചെയ്യുന്നതു് രണ്ടും ഏറെക്കുറെ ഒരുപോലെ അ

(ശേഷം 6—ാം പേജിൽ)

# വിശ്വദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### നേത്രദാനം

യായിറോസിൻ വീട്ടുകൈവിട്ടകപ്പുറമന്നാം
നോക്കിജ്ജഗന്നിയന്താവെഴുന്നള്ളവെ
തപ്പിത്തടഞ്ഞെത്തിരണ്ടുപേരന്ധന്മാർ
തൃപ്പാദവിന്യാസനാദം ശ്രവിക്കയാൽ.
“ദാവീദ്സൂനന്ദന, കാരുണ്യമേലണേ
സർവേശ, ഞങ്ങളിലെന്നവരർത്ഥിച്ചു.
സത്യസ്വരൂപനാപ്പുള്ളിപ്രമാണിതൻ
സത്മത്തിലെത്തിരിഞ്ഞു നിരീക്ഷിച്ചു.
തൃക്കണ്ണാക്കണ്ണുപൊട്ടന്മാരിൽച്ചെന്നുപ-
ച്ചുൾക്കനിവാന്നു കല്പിച്ചു ചോദിക്കയായ്
നിങ്ങൾക്കു കാഴ്ചയുണ്ടാകുവാൻ കരുത്തെനി-
ക്കുണ്ടെന്നു വിശ്വാസമുണ്ടോ ഭവാന്മാർക്കു?
“ഉണ്ടു ഞങ്ങൾക്കേറെ വിശ്വാസ”മെന്നവർ-
രണ്ടും കൈക്കൂപ്പിനൽകിനാരുത്തരം.
കാർത്താവവരുടെ നേത്രങ്ങളിൽസ്പർശി-
ച്ചുൾത്തെളിഞ്ഞു തിരുവാമൊഴിഞ്ഞേവം
“വിശ്വാസംപോലെ ഭവിക്കട്ടെ, നിങ്ങൾക്കു”
വിശ്വമെല്ലാമവർനേരിട്ടുദർശിച്ചു.
പ്രാപ്തനേത്രന്മാരായ്നിൽക്കവേ സൽഗുരു
പാരാതവരോടു മന്ദമരുളിനാൽ,
“ഞാൻചെയ്തോരീക്കാര്യം ലോകമറിയേണ്ട
വീഴ്ചകൂടാതെ പുറപ്പെട്ടു പൊയ്ക്കൊൾക”.
നേത്രദാനം ചെയ്ത കർത്താവിനോടുള്ള
ഭക്തിക്കു ഭംഗംവരാതെ കണ്ടോക്കൂട്ടർ
ദേശമെല്ലാം ചുറ്റിസഞ്ചരിച്ചമ്പാർന്ന
യേശുവിൻ സത്കീർത്തിമുറ്റും പരത്തിനാർ.

### മൂകതാപരിഹാരം

പുത്തനായ്ക്കാഴ്ചലഭിച്ചവർ പോയപ്പോൾ
ഭൂതംബാധിച്ചൊരു മൂകൻ വരികയായ്.
തെല്ലുംമടിക്കാതാബ്ഭൂതത്തെ സത്വരം
തള്ളിപ്പുറത്താക്കി മൂകനിൽ നിന്നീശൻ,
വാക്കുകൾത്തൂകിത്തുടങ്ങിനാന്മൂകനും
കൈക്കൊണ്ടുമറ്റുള്ളോരത്യന്തമത്ഭുതം.
ഭൂതത്തലവനെക്കൊണ്ടാണിവനിന്നു
ഭൂതത്തെനീക്കുന്നതെ”ന്നോതി വൈരികൾ,

---

# വി. കുർബാന

## ഒന്നാമത്തെ ശുശ്രൂഷയ്ക്കു മുമ്പുള്ള പ്രാരംഭം.

(ദിവ്യശ്രീ എം. റി. ഇട്ടീര മല്പാൻ)

വി: കുർബാന അണയ്ക്കുവാൻ അധികാരമുള്ളവരായ ആചാര്യന്മാരും പ്രധാനാചാര്യന്മാരും കാനോനികപ്രാർത്ഥനകൾ കടപ്പെട്ടവരാകുന്നു. കാനോനികപ്രാർത്ഥന, വളക്കിയിൽ ധൂപത്തൊടുകൂടി കഴിച്ചശേഷം വി: കുർബാനയ്ക്കു ആരംഭിക്കേണ്ടിയിരിക്കുന്നു. വി: കുർബാന ഉച്ചപ്രാർത്ഥനയുടെ സ്ഥാനമാണു അർഹിക്കുന്നതു്. വല്ലസംഗതിവശാലും പ്രാർത്ഥനയിൽ വല്ലകുറവും വരുത്തണമെന്നുദ്ദേശിക്കുന്നു എങ്കിൽ ഉച്ചപ്രാർത്ഥന വിട്ടുകളയുവാനെ നിവൃത്തിയൊള്ളു. എന്തെന്നാൽ “പ: കുർബാന ഉച്ചയുടെ പ്രാർത്ഥനയാകുന്നു. ഉച്ചപ്രാർത്ഥനയും കുർബാനയും പൊതുവിനടുത്തതാകുന്നു. അതിനാൽ കുർബാനയുള്ളപ്പോൾ ഉച്ചയുടെ പ്രാർത്ഥന വിട്ടുകളയാകുന്നതാകുന്നു” എന്നുപറഞ്ഞിരിക്കുന്നു. (സുറിയാനിശ്ഹീമാനമസ്കാരത്തിന്റെ അദ്യഭാഗം പൊതുനിയമം.)

1. വി: സ്ഥലത്തേക്കുള്ള പ്രവേശനപ്രാർത്ഥനകൾ.

2. സാധനപ്രദിഷ്ഠ.

അമ്മീറാപീലാസായിൻ പ്രാർത്ഥനയോടുകൂടി പ്രദിഷ്ഠിച്ചുവച്ചശേഷം വീഞ്ഞിൽവെള്ളം ചേർക്കുമ്പോൾ താഴെ കാണുന്ന പ്രാർത്ഥന ചൊല്ലുന്നു.

ദൈവമായ കർത്താവെ! നിന്റെ ദൈവത്വം ഞങ്ങളുടെ മനുഷ്യത്വത്തിൽ യോജിച്ചതുപോലെ ഈ വെള്ളത്തെ ഈ വീഞ്ഞിനോടു നീ യോജിപ്പിക്കേണമെ.

ഈ പ്രാർത്ഥന സുറിയാനി സഭയുടെ വിശ്വാസത്തോടു യോജിക്കുമൊ എന്നസംശയമാണ്. ഏകസ്വഭാവവാദികൾ എന്നു ചിലസഭക്കാർ നമ്മെ വിളിക്കുന്നു എങ്കിലും നാം അതിനെ സമ്മതിക്കുന്നില്ല അതുമാത്രമല്ല നാം ഏകസ്വഭാവ വാദികളുമല്ല. സ്വഭാവം സംബന്ധിച്ച നമ്മുടെ വിശ്വാസം ഇപ്രകാരമാകുന്നു.” ദൈവസ്വഭാവം ഭേദപ്പെട്ടു മനുഷ്യസ്വഭാവമായിത്തീരുകയോ മനുഷ്യസ്വഭാവംഭേദപ്പെട്ട് ദൈവസ്വഭാവമായിത്തീരുകയോ തമ്മിൽ സമ്മിശ്രപ്പെടുകയോ കൂടി ചേർന്നു വേറൊരു വസ്തുവായി തീരുകയോ ഒന്നിനാൽ ഒന്നു നശിച്ചുപോകയൊ ചെയ്യാതെ ദൈവത്വവും മനുഷ്യത്വവുമെന്ന രണ്ടു സ്വഭാവങ്ങൾ ഒരിക്കലും വേർതിരിയപ്പെടാത്തപ്രകാരം ദൈവത്വത്തിന്റെയും പാപം ഒഴികെ മനുഷ്യത്വത്തിന്റെയും പൂർണ്ണലക്ഷണങ്ങളോടുകൂടി യോജിച്ചിരിക്കുന്നു. ഈ യോജിപ്പു് മഹാഅത്ഭുതമായിട്ടുള്ളതാകുന്നു.” (മതസംഗതി)

വിശ്വാസം ഇപ്രകാരം ഇരിക്കെ പ്രസ്താവ്യപ്രാർത്ഥന ഉപയോഗിക്കുന്നതുകൊള്ളാമോ-ഈ പ്രാർത്ഥന ഏകസ്വഭാവവാദികളിൽ നിന്നു വന്നുകൂടിയതായിരിക്കണം.

കൽദായലിപികളിൽ എഴുതിയിരിക്കുന്ന ഒരു പഴയ ഗ്രന്ഥത്തിലും ഇപ്പോൾ പോപ്പിന്റെ പരമാധികാരത്തിനു വഴങ്ങി നിൽക്കുന്നവരും അതൊഴിച്ച മറ്റു കാര്യങ്ങളിൽ നമ്മോടു യോജിപ്പുള്ളവരും ആയ അന്ത്യോഖ്യൻസുറിയാനിക്കാരുടെ ഒരു പുസ്തകത്തിലും താഴെവരുന്നപ്രകാരം കാണുന്നു.

വീഞ്ഞിൽ വെള്ളം ചേർക്കുമ്പോൾ പ്രാർത്ഥന.

പട്ടാളക്കാരിൽ ഒരുവൻ കുന്തം കൊണ്ടുതന്റെ വിലാവിൽ കുത്തി, അതി

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. യോഹ. 3. 22—36.**

ഈ സുവിശേഷത്തിൽ യോഹന്നാൻമാംദാനായെ പററി നാം അവസാനം കേൾക്കുകയാണ്. യോഹന്നാന്റെ അന്ത്യം സമീപിച്ചിരിക്കുകയായിരുന്നു. നമ്മിലോരോരുത്തരുടെയും അന്ത്യം സമീപമല്ലെന്നാരറിഞ്ഞു. അതുകൊണ്ടു നമുക്കു ലഭിച്ചിരിക്കുന്ന അവസരം പാഴാക്കാതെ വിനിയോഗിക്കുന്നതിൽ നാം കൂടുതൽ ശ്രദ്ധയുള്ളവരാണോ? യോഹന്നാന്റെ ശിഷ്യന്മാരും യഹൂദന്മാരിലൊരുവനുമായി ശുദ്ധീകരണത്തെക്കുറിച്ചു വാദം ഉണ്ടായതായി കാണുന്നു. അനുഭവശൂന്യതയിൽ നിന്നുണ്ടാകുന്ന വാദപ്രതിവാദങ്ങൾ പലപ്പോഴും കാതലായ സത്യങ്ങൾ വിസ്മരിച്ചുള്ളവ ആയിരിക്കും. യോഹന്നാന്റെ ശിഷ്യന്മാർ വന്നു യേശുവിന്റെ പ്രവർത്തനങ്ങളെപ്പററി അറിയിച്ചപ്പോൾ മാംദാനായുടെ മനോഭാവം എത്ര വിനയസമേതമുള്ളതായിരുന്നു. "അവൻ വളരേണം, ഞാനോ കുറയേണം." മററുള്ളവരുടെ സ്ഥാനം അപഹരിക്കാതിരിക്കുവാൻ നാമെത്ര കൂടുതലായി സൂക്ഷിക്കണം. കർത്താവായ യേശു വളരുവാൻ നാം അനുവദിക്കുന്നതുമൂലം നാം അവനിൽ നിന്നു കൂടുതൽ കൂടുതലായി പ്രാപിക്കുകയും പഠിക്കുകയുമാണു ചെയ്യുന്നതു്.

**ചൊവ്വാ. യോഹ. 4. 1—26.**

യെഹൂദ്യയിൽ നിന്നു തിരിച്ചു ഗലീലയിലേക്കു പോകുന്ന അവസരത്തിൽ നടക്കുന്ന ഈ സംഭവം നാലാം സുവിശേഷത്തിൽ മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളു. ആ ശമര്യസ്ത്രീ കേവലം മനുഷ്യസാധാരണമായ നിലയിൽ ചിന്തിക്കുകയും സംസാരിക്കുകയും ചെയ്തു എന്നു വ്യക്തമാണ്. എന്നാൽ മനുഷ്യൻ തന്നെത്തന്നെ ദൈവേഷ്ടത്തിനു സമർപ്പിക്കുന്നപക്ഷം ദൈവം നമുക്കു വേണ്ടി എന്തു പ്രവർത്തിക്കും എന്നു കാണിക്കുവാനാണു കർത്താവു ശ്രമിച്ചതു്. ലോകക്ലേശങ്ങളിൽ മുഴുകിയിരിക്കുന്ന മനുഷ്യൻ ഈ സത്യം ഗ്രഹിച്ചിരുന്നു എങ്കിൽ! "നീ ദൈവത്തിന്റെ ദാനവും നിന്നോടു കുടിപ്പാൻ ചോദിക്കുന്നവൻ ആരെന്നും അറിഞ്ഞു എങ്കിൽ നീ അവനോടു ചോദിക്കുകയും അവൻ ജീവനുള്ള വെള്ളം നിനക്കു തരികയും ചെയ്യുമായിരുന്നു." ലോകം തരുന്നതുകൊണ്ടു സംതൃപ്തിയടയുവാനാണു മനുഷ്യൻ എപ്പോഴും ശ്രമിക്കുന്നതു്. അങ്ങിനെയുള്ളവൻ എപ്പോഴും അസംതൃപ്തനായി കാണപ്പെടുന്നതൽഭുതമല്ല. എന്നാൽ ദൈവത്തിന്റെ കൃപ ആസ്വദിക്കുവാൻ കഴിയുന്നവൻ എപ്പോഴും സംതൃപ്തനായിരിക്കും.

**ബുധൻ. യോഹ. 4. 27—42.**

പട്ടണത്തിലേക്കു പോയിരുന്ന ശിഷ്യന്മാർ തിരികെ വന്നപ്പോൾ ഗുരു ശമര്യക്കാരിസ്ത്രീയുമായി സംസാരിച്ചുകൊണ്ടിരിക്കുന്നതുകണ്ടു് ആശ്ചര്യപ്പെട്ടു. ദൈവത്തിന്റെ അൽഭുതകരമായ പ്രവർത്തനങ്ങൾ ബഹുവിധമാണ്. മനുഷ്യൻ അവന്റെ ഇടുങ്ങിയ വീക്ഷണത്തിൽക്കൂടെ അവ കാണുമ്പോൾ അൽഭുതവും പക്ഷേ നീരസംപോലും പ്രകടിപ്പിക്കുന്നതു് അവന്റെ ദൗർബല്യത്തെ കാണിക്കുക മാത്രമാണു ചെയ്യുന്നതു്. യാത്രാക്ലേശം നിമിത്തം ക്ഷീണിതനായിരുന്ന യേശുതമ്പുരാൻ അവയെല്ലാം വിസ്മരിച്ചിട്ടു വർജ്ജ്യയായി കരുതപ്പെട്ടിരുന്ന ഒരു സാധുസ്ത്രീയെ ദൈവത്തിന്റെ വെളിച്ചത്തിലേക്കു കൊണ്ടുവരുന്നതു തന്റെ ആഹാരമായി കരുതി. ദൈവത്തിന്റെ ദാസന്മാരെല്ലാം ഈ സത്യം ശരിയായി മനസ്സിലാക്കി ജീവിക്കേണ്ടതെത്ര ആവശ്യമാകുന്നു. ഇന്നു ദൈവത്തിന്റെ സ്നേഹത്തിനു വേണ്ടി വിശന്നും ദാഹിച്ചുമിരിക്കുന്ന അനേകം ആത്മാക്കൾ എല്ലായിടത്തുമുണ്ട്. അവരുടെ ആവശ്യം നിർവ്വഹിച്ചു കൊടുക്കുവാൻ കർത്താവു നമ്മിലേക്കാണു നോക്കുന്നതു്.

**വ്യാഴം. യോഹ. 4. 43—54.**

രാജഭൃത്യന്റെ പുത്രനെ സൗഖ്യമാക്കിയ ഈ സംഭവം വിലതീരാത്ത ഒരു സത്യം നമുക്കു കാണിച്ചുതരുന്നുണ്ട്. അതു സ്വാർത്ഥതല്പരരും സ്വാർത്ഥാന്വേഷികളുമായവർക്കു് ഏതെങ്കിലും പ്രവർത്തിക്കുവാൻ കർത്താവിനു കഴിയുന്നില്ലെങ്കിലും സ്നേഹമസൃണമായ ഹൃദയവും ആത്മാർത്ഥതയും ആരിലെങ്കിലും കണ്ടാൽ അവരെ പൂർണ്ണവിശ്വാസത്തിലേക്കു കൊണ്ടുവരുവാൻ തനിക്കു കഴിയുന്നു എന്നുള്ളതാണ്. നിരാശ ഉളവാക്കിയേക്കാവുന്ന ചില വാക്കുകൾ കർത്താവിൽ നിന്നു പുറപ്പെടുന്നുണ്ടെങ്കിലും അതവഗണിച്ചു് ആ രാജഭൃത്യൻ മുട്ടിപ്പായി അപേക്ഷിച്ചു. കർത്താവു് അവന്റെ അപേക്ഷയ്ക്കു മറുപടി നൽകുകയും ചെയ്തു. നാം സ്നേഹിക്കുന്നവരെ അതിലുമധികമായി കർത്താവു സ്നേഹിക്കുന്നുണ്ടെന്നുള്ള കാര്യം നാം വിസ്മരിച്ചുകളയരുതു്. ദൈവം സ്നേഹസമ്പൂർണ്ണനായതുകൊണ്ടു തന്നിലുള്ള വിശ്വാസത്തിൽ വളരുവാൻ നാം പ്രത്യേകശ്രദ്ധയുള്ളവരായിരിക്കണം. എന്നാൽ മാത്രമേ അടയാളങ്ങളും അൽഭുതങ്ങളും കണ്ടിട്ടു മാത്രം വിശ്വസിക്കുന്നവരെ വിശ്വാസത്തിലേക്കു കൊണ്ടുവരുവാൻ നമുക്കു കഴികയുള്ളു. ആ രാജഭൃത്യന്റെ വിശ്വാസം അവനുതന്നെ അനുഗ്രഹകാരണമായതു കൂടാതെ അവന്റെ കുടുംബം മുഴുവനും വിശ്വസിക്കുന്നതിനു കാരണമാക്കിത്തീർത്തു.

**വെള്ളി. യോഹ. 5. 1—18.**

മുപ്പത്തെട്ടുവർഷമായി രോഗത്തിൽ കിടന്നിരുന്ന മനുഷ്യനെ കുറിച്ചാണല്ലോ നാം വായിക്കുന്നതു്. ഈ അവസരത്തിൽ അനേകവർഷങ്ങളായി നമ്മെ അടിമത്വത്തിൽ സൂക്ഷിക്കുന്ന ഏതെങ്കിലും ബലഹീനത നമുക്കുണ്ടോ എന്നു ശാന്തമായി ചിന്തിച്ചുനോക്കാം. നമ്മുടെ സ്വന്തപരിശ്രമത്താൽ അതിൽനിന്നു സ്വാതന്ത്ര്യം പ്രാപിക്കുവാൻ സാദ്ധ്യമല്ല. അതിനൊരു രക്ഷകൻ ആവശ്യമാകുന്നു. ആ രോഗി ബാഹ്യമായ ഒരു കർമ്മാനുഷ്ഠാനം മൂലം സൗഖ്യംപ്രാപിക്കാമെന്നാണു ആശിച്ചിരുന്നതു്. അതിനു് അവനു പരസഹായമാവശ്യമായിരുന്നു താനും. ആത്മീയമായ അനുഗ്രഹപ്രാപ്തിക്കായി സഭയിൽ കൂദാശകൾ നിർദ്ദേശി

---

ൽനിന്നു രക്തവും വെള്ളവും ലോകമൊക്കയുടേയും പാപപരിഹാരത്തിനായി ഒഴുകി. കണ്ടവൻ സാക്ഷിച്ചു. അവന്റെ സാക്ഷിസത്യമാകുന്നു. അവന്റെ സാക്ഷി സത്യമാകുന്നു എന്നു ഞങ്ങൾ വിശ്വസിക്കുകയും സമ്മതിക്കുകയും ചെയ്യുന്നു.

മുകളിൽ എഴുതിയിരിക്കുന്ന പ്രാർത്ഥന മാററി തൽസ്ഥാനത്ത് ഇതു ചേർക്കുന്നതു നന്നായിരിക്കും.

സാധനപ്രതിഷ്ഠ ഒരുക്കത്തിന്റെ ഒന്നാം ശുശ്രൂഷയുടെ ശേഷമോ ഇടയിലോ നടത്തുന്ന പതിവും ഉണ്ട്.

**ഒരുക്കത്തിന്റെ ഒന്നാംശുശ്രൂഷ.**

**(അനുതാപത്തിന്റേതു)**

1. സഭ മുഴുവനും വേണ്ടിയുള്ള പാപമോചന സ്സുസൊ.
2. 91-ാം സങ്കീർത്തനം.
3. സമാധാനചോദ്യം.
4. പ്രമിയോൻ.
5. സെദറൊ
6. കോലൊ
7. എത്രൊ
8. എക്ബൊ.
9. കുറിയേലായിസോനും കർത്തൃപ്രാർത്ഥനയും.
10. ഹൂത്താമൊ.

# ക്രൈസ്തവലോകവാർത്തകൾ

## റിവർസൈഡ് ദേവാലയം.

(സി. ഇ. ജി.)

അമേരിക്കൻ ദേവാലയങ്ങളെക്കുറിച്ച് വല്ലതും അറിയാവുന്നവരൊക്കെയും ന്യൂയാർക്കുനഗരത്തിൽ മാൻഹട്ടൻദ്വീപിൽ സ്ഥാപിതമായിരിക്കുന്നതും വിശ്വവിഖ്യാതി അർജ്ജിച്ചിരിക്കുന്നതുമായ റിവർസൈഡ് ദേവാലയത്തെപ്പറ്റി കേട്ടിരിക്കും. കഴിഞ്ഞ അരശതാബ്ദകാലത്തിനുള്ളിൽ അമേരിക്കയിലെന്നുതന്നെയല്ല ലോകമെങ്ങും പ്രസിദ്ധിനേടിയിട്ടുള്ള പലരും അവിടെ വൈദികപദവിയിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഡോക്ടർ ഫോസ്ഡിക്ക് അവരുടെകൂട്ടത്തിൽ സുപ്രധാനമായ ഒരു സ്ഥാനമർഹിക്കുന്നു. സാമാന്യം ദീർഘമായ അദ്ദേഹത്തിന്റെ സേവനകാലം കഴിഞ്ഞ് അഞ്ചു സംവത്സരങ്ങളായി ആ സ്ഥാനം വിജയകരമായി വഹിച്ചുകൊണ്ടിരിക്കുന്ന ഡോക്ടർ മാക്ക്ക്രാക്കൻ എല്ലാപ്രകാരത്തിലും ലളിതമായ ജീവിതം നയിച്ചുവരുന്ന ഒരു ശ്രേഷ്ഠവ്യക്തിയാണ്. സുപ്രസിദ്ധനായ ഒരു പ്രാസംഗികന്റെ യാതൊരു ഭാവപ്രകടനങ്ങളും കൂടാതെ ശാന്തമായ രീതിയിൽ എന്നാൽ ആരുടെയും സ്നേഹം ആർജ്ജിക്കുമാറു വർത്തിക്കുന്നതിൽ അദ്ദേഹം അതി ശ്രദ്ധാലുവാണ്. റിവർസൈഡ്ദേവാലയത്തിലെ പ്രധാന വൈദികനെന്ന നിലയിൽ അദ്ദേഹത്തിന്റെ ശ്രദ്ധ എപ്പോഴും അർഹിക്കുന്ന രണ്ടു കാര്യങ്ങൾ ചുറ്റുപാടും നിവസിക്കുന്ന നീഗ്രോകളും സമീപത്തുള്ള വിദ്യാലയങ്ങളുമായുള്ള സമ്പർക്കവുമാണ്.

പ്രസ്തുത ദേവാലയത്തിന്റെ അഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ബഹുവിധ പരിപാടികളുടെ ഒരു ഏകദേശരൂപംപോലും ഇവിടെ സംഗ്രഹിക്കുവാൻ സാധ്യമല്ല. ഉദ്ദേശം 3500 അംഗങ്ങളെ ഉൾക്കൊള്ളുന്ന ആ ഇടവക 175 മേഖലകളായി വിഭജിച്ച് 130 നേതാക്കന്മാരുടെ നേതൃത്വത്തിൽ ക്രിസ്തീയപ്രവർത്തനങ്ങൾ നടത്തിവരുന്നു. അതിന്റെ പ്രധാന ചുമതല വഹിക്കുന്ന ഡോക്ടർ റ്റിബറ്റസിന്റെ മേൽനോട്ടത്തിൽ ഇടവകയിൽ അതതു ദിവസം ഉണ്ടാകുന്ന പ്രധാന സംഭവങ്ങൾ—മരണം, ജനനം, രോഗം; ഓപ്പറേഷൻ, യാത്ര-ഉൾക്കൊള്ളുന്ന ഒരു ചാർട്ടു് അന്നന്നു് തയാറാക്കി ഓരോ മേഖലാനേതാക്കന്മാർക്കും അയച്ചുകൊടുക്കും. അതനുസരിച്ചായിരിക്കും അവർ സന്ദർശനം നടത്തുന്നതു്. ഡോക്ടർ റ്റിബറ്റസിനെ നേരിട്ടു കണ്ടു് ഉപദേശം കൈക്കൊള്ളുവാൻ വരുന്നവരുടെ സംഖ്യയും നിസ്സാരമല്ല. അതിനുതന്നെ അദ്ദേഹത്തിന്റെ സമയത്തിൽ ഒരു വലിയ ഭാഗം ചെലവഴിക്കേണ്ടിയിരിക്കുന്നു. അതിനുപുറമേ സന്ദർശനം നടത്തുന്നതിനു സൗകര്യമില്ലാത്ത സ്ഥാനങ്ങളുമായി കത്തുമൂലം സമ്പർക്കം പുലർത്തുന്നതിൽ അദ്ദേഹം അതീവ ജാഗ്രതയുള്ളവനാണ്.

ശിശുക്കൾക്കായി കിൻഡർഗാർട്ടൻരീതിയിലും ബാലികാബാലന്മാർക്കും യുവതീയുവാക്കന്മാർക്കും, കുടുംബജീവിതം നയിക്കുന്നവർക്കും വെവ്വേറെ നടത്തപ്പെടുന്ന അഭ്യസനസമ്പ്രദായം മതകാര്യങ്ങളിൽ ഇടവകാംഗങ്ങളുടെ താല്പര്യം പുലർത്തിക്കൊണ്ടുപോകുവാൻ സഹായിക്കുന്നു.

19 2-ൽ ആ ദേവാലയത്തിന്റെ ബഡ്ജറ്റു് 522,328 ഡോളറാണ്. ഇൻഡ്യൻനാണയത്തിൽ കണക്കാക്കിയാൽ ഉദ്ദേശം 21 ലക്ഷം രൂപാവരും. അതിൽ ഏതാണ്ടു് 201,000 ഡോളർ ഇടവകാംഗങ്ങളിൽനിന്നുതന്നെ പിരിക്കുന്ന സംഭാവനകളും മാസവരിയുമത്രേ. ഈവിധമുള്ള മുതലെടുപ്പിൽ ഏകദേശം ആറിലൊന്നുഭാഗം സംഭാവനകളായി ചെലവുചെയ്യുന്നുണ്ടു്.

ഈ ഇടവകയിലെ പ്രവർത്തനങ്ങളിൽ സജീവമായി സഹകരിച്ചുകൊണ്ടിരിക്കുന്ന ജോൺഡി, റോക്ക്ഫെല്ലർ ജൂനിയർ ദേവാലയനിർമ്മാണത്തിനുതന്നെ ഉദ്ദേശം ഒരുകോടി ഡോളർ സംഭാവന ചെയ്തിട്ടുണ്ടെന്നറിയുന്നു. അദ്ദേഹം കോളജുവിദ്യാഭ്യാസം പൂർത്തിയാക്കി ന്യൂയോർക്കിൽ താമസമാക്കിയ വർഷം മുതൽ അനേകസംവത്സരങ്ങൾ ഒരു ബൈബിൾഅദ്ധ്യാപകനായി സേവനമനുഷ്ഠിച്ചിട്ടുണ്ടെന്നുള്ളതും പ്രത്യേകം സ്മരണീയമാകുന്നു.

കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങളിൽ ആ ദേവാലയത്തിൽനിന്നു് കാര്യമായ സാമ്പത്തികസഹായം ലഭിച്ചിട്ടുള്ള പ്രസ്ഥാനങ്ങളുടെ ഒരു ലിസ്റ്റു കാണുന്നതു് വമ്പിച്ച നീക്കിയിരിപ്പുള്ളതും അന്തസമയത്തു് ഭരണാധികാരികളുടെ ധൂർത്തുകൾക്കും അനാവശ്യമായ സ്വരുമിപ്പിനും വിധേയമാകുന്ന നമ്മുടെ പല ദേവാലയങ്ങൾക്കും മാർഗ്ഗദർശനമാകേണ്ടതുമത്രേ. ഈ കഴിഞ്ഞ മൂന്നു വർഷത്തിനുള്ളിൽതന്നെ ജപ്പാനിൽ ക്രിസ്തുവൈക്യസഭയുടെ അഭിമുഖ്യത്തിൽ ആരംഭിച്ചിട്ടുള്ള ഒരു കാർഷികപദ്ധതി, റ്റയറിനു സമീപമുള്ള അറാഖിക്യാസിൽനിന്നു് അയയ്ക്കപ്പെട്ടിട്ടുള്ള നാല്പതു ബാലികമാരുടെ

---

ക്കപ്പെട്ടിട്ടുണ്ടു്. അവയുടെ അനുഭവത്തിനു പരസഹായമാവശ്യവുമാണ്. എന്നാൽ ആ കൂദാശകൾ നമ്മെ കർത്തൃസമീപത്തേക്കു കൊണ്ടുവരുന്നതിനാണെന്ന സത്യം നാം വിസ്മരിക്കരുതു്. അതുകൊണ്ടു കൂദാശകളുടെ സ്വീകരണം കേവലം അനുഷ്ഠാനം മാത്രമായി പരിണമിക്കാതിരിക്കുവാനും നാം സൂക്ഷിക്കണം. "യേശു ആരെന്നു സൗഖ്യം പ്രാപിച്ചവൻ അറിഞ്ഞില്ല." നമ്മുടെ കർത്താവു നമ്മെ പലപ്രകാരം അനുഗ്രഹിച്ചിട്ടുണ്ടെങ്കിലും അതു മനസ്സിലാക്കാതല്ലേ നാം ജീവിക്കുന്നതു്. ഇതരതാല്പര്യങ്ങൾ നമ്മെ ചുറ്റിപ്പിണയുന്നു എന്നുള്ളതാണതിനു കാരണം.

ശനി. യോഹ. 5. 19—29.

"പിതാവു ചെയ്തുകാണുന്നതല്ലാതെ പുത്രനു സ്വന്തം ഒന്നും ചെയ്‌വാൻ കഴികയില്ല" പുത്രൻ എന്തെങ്കിലും ചെയ്യുന്നു എങ്കിൽ അതു പിതാവു ചെയ്യുന്നതായി പുത്രൻ കണ്ടതുകൊണ്ടാണ്. അപ്പോൾ പുത്രൻ നമ്മെ സ്നേഹിക്കുന്നു എങ്കിൽ പിതാവും നമ്മെ സ്നേഹിക്കുന്നു എന്നും അവർ തമ്മിലുള്ള സ്നേഹം നമ്മുടെ വലിയ പ്രത്യാശയാണെന്നും സ്മരിച്ചാലും. നാം പിതാവായ ദൈവത്തോടു കാണിക്കുന്ന വലിയ കൃതഘ്നത തന്റെ കല്പനയെ അനുസരിക്കുന്നില്ലെന്നുള്ളതല്ല, എന്നാലോ തന്റെ സ്നേഹം സ്വീകരിക്കുന്നില്ലെന്നുള്ളതാണ്. ആ സ്നേഹം തന്റെ പുത്രനിൽ അവതാരം എടുത്തിരിക്കുന്നു. അതു നാം വിശ്വസിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നു എങ്കിൽ നാം നിത്യജീവന്നവകാശികളായി ന്യായവിധിയിൽ ആകാതെ മരണത്തിൽ നിന്നു ജീവങ്കലേക്കു കടക്കുന്നു. ഏകജാതനായ പുത്രന്റെ മുമ്പാകെ നമ്മെ തന്നെ സമർപ്പിച്ച്, തന്റെ വചനം കേട്ടു് നിത്യജീവൻ പ്രാപിക്കുമാറു താൻ നമ്മോടു സംസാരിക്കുമാറാകേണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

അഭ്യസനം, കൊറിയായിലെ Refugees ഒക്കലാഹോമായിലെ ഇൻഡ്യൻകോളജ്, ജപ്പാനിലെ ഇന്റർനാഷ്യനൽ സർവ്വകലാശാല, ദക്ഷിണഇൻഡ്യയിൽ നടത്തപ്പെടുന്ന വെല്ലൂർ മെഡിക്കൽകോളജ്, ഡൽഹിയിൽ സാമൂഹ്യസേവനപരിശീലനം നൽകുന്നതിനു നടത്തപ്പെടുന്ന വിദ്യാലയം പോർട്ടുഗീസ് പൂർവ്വആഫ്രിക്കയിലെ വൈ. എം. സി. ഏ. കൾ എന്നിത്യാദി ഇരുപതോളം പ്രസ്ഥാനങ്ങൾക്ക് ഈ ദേവാലയത്തിൽനിന്ന് സാമ്പത്തികസഹായം നൽകിയിട്ടുണ്ട്.

### മാതാവോ ശിശുവോ?

മാതാവിന്റെ ജീവരക്ഷയെ കരുതി ഉദരത്തിൽ സ്ഥിതിചെയ്യുന്ന ശിശുവിനെ ചിലപ്പോൾ ഡോക്ടറന്മാർ കൊന്നുകളയാറുണ്ട്. അതു നീതീകരിക്കുവാൻ പാടില്ലെന്ന് ഈയിടെ മാർപ്പാപ്പാ തിരുമനസ്സുകൊണ്ട് പ്രഖ്യാപിക്കുകയുണ്ടായി. ഈ പ്രസ്താവന ക്രൈസ്തവരായ ഡോക്ടറന്മാർക്കും അയകൾക്കും വലിയ പ്രയാസമുണ്ടാക്കുമെന്നുള്ളതിനു സംശയമില്ല. അതിനെ വിമർശിച്ചുകൊണ്ട് ബോൺമത്തിലെ ബിഷോപ്പ് ഒരു പ്രഖ്യാപനം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അതിൽ ഇപ്രകാരം കാണുന്നു: "മേൽപ്രസ്താവിച്ചതരത്തിലുള്ള ഒരു സന്ദർഭത്തിൽ ഡോക്ടറുടെ സഹായം ഉപയോഗപ്പെടുത്താതിരിക്കുന്നപക്ഷം മാതാവും ശിശുവും മരിച്ചുപോകുമെന്നും ഡോക്ടറുടെ സഹായം പ്രയോജനപ്പെടുത്തിയാൽതന്നെ ഒരാളുടെ ജീവൻ മാത്രമേ രക്ഷിക്കുവാൻ മാർഗ്ഗമുള്ളു എന്നും വരുന്നപക്ഷം ഒരു ജീവൻ രക്ഷിക്കുവാനായി മറ്റൊരു ജീവൻ നശിപ്പിക്കേണ്ടിവരുന്നതു കുറ്റകരമല്ലെന്നാണ് എന്റെ അഭിപ്രായം. അവിടെ അവിധം പ്രവർത്തിക്കുന്നതിനു ഡോക്ടർ സന്നദ്ധനാകുന്നതു ഒരു ജീവനെങ്കിലും രക്ഷിക്കണമെന്ന ആഗ്രഹം മാത്രമാണ്. പ്രത്യേകിച്ച് ചില അവസരങ്ങളിൽ മാതാവിന്റെ ജീവരക്ഷയെ കൂടുതൽ കരുതേണ്ടതാവശ്യമായിരിക്കും. മാതാവിന്റെ അഭാവത്തിൽ നിസ്സഹായരാകാവുന്ന കുട്ടികൾ, ഭവനത്തിലെ ഇതരസാഹചര്യങ്ങൾ ഇവയെല്ലാംതന്നെ പരിഗണനയ്ക്കു വിധേയമാകേണ്ടതാണ്. അങ്ങനെയുള്ള അവസരങ്ങളിൽ ഒരു അന്ത്യതീരുമാനം ചെയ്യേണ്ടതു മാതാവാകുന്നു. എന്നാൽ ആ തീരുമാനം ചെയ്യുവാനുള്ള അവസരം പ്രസവസന്ദർഭമല്ലെന്നുള്ളതു പ്രത്യേകം സ്മരിച്ചിരിക്കണം."

ശാന്തമായിരുന്ന് പ്രാർത്ഥനാപൂർവ്വം ചിന്തിച്ച് ധ്യാനിപ്പാൻ.

# 1. ദൈവവും തന്റെ സൃഷ്ടിയും

(ഫാദർ കെ. പി. പൗലൂസ് ബി. ഡി. കല്ലാക്കപ്പറമ്പിൽ, പെരുമ്പാവൂർ.)

"ഞാൻ അല്ഫായും ഒമേഗയും ആകുന്നു എന്ന് ഇരിക്കുന്നവനും ഇരുന്നവനും വരുന്നവനുമായ സർവ്വശക്തിയുള്ള ദൈവമായ കർത്താവ് അരുളിച്ചെയ്യുന്നു." (വെളി. 1: 8)

**ദൃശ്യവും അദൃശ്യവും ആത്മികവും ഭൗതികവും ആയ ലോകം മുഴുവന്റെയും സ്രഷ്ടാവും ഉയരവും ആഴവും തന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്ന ദൈവം മഹോന്നതങ്ങളിൽ ഖെരുബുകൾമദ്ധ്യേ തേജസ്സിൻ മഹിമാസനത്തിൽ ഇരിക്കുന്നതു ചിന്താനയനങ്ങൾ ഉയർത്തി കണ്ടു ധ്യാനിക്കുക.**

(ഏ) നമ്മുടെ ദൈവം ആദിയും അന്ത്യവും ആകുന്നു.....കാലങ്ങൾക്കു മുമ്പേ....നിത്യനായി സ്ഥിതിചെയ്യുന്നു ... എല്ലാം തന്നിൽനിന്നുൽഭൂതമായിരിക്കുന്നു....എല്ലാം തന്നാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു....തന്നെ കൂടാതെ ഒന്നും ഉണ്ടായിട്ടില്ല. താൻ തന്റെ വചനം ഉച്ചരിച്ചു അവ ഉണ്ടായി....താൻ കല്പിച്ചു അവ സൃഷ്ടിക്കപ്പെട്ടു.

എല്ലാം—സർവ്വ ചരാചരങ്ങളും—ദൈവത്തിൽനിന്നു വരുന്നു. ദൈവം അല്ലാതെ അവയ്ക്കൊന്നിനും യാതൊരു ഉൽഭവസ്ഥാനവും ഇല്ല. താൻ സകലത്തിന്റെയും സ്രഷ്ടാവും ഉൽഭവസ്ഥാനവും ആകുന്നു.

(ബി) ദൈവം സൃഷ്ടി ചെയ്തതിന്റെ ഉദ്ദേശം എന്ത്? നികത്തേണ്ടതായി തന്നിൽ വല്ല കുറവുകളോ പൂർത്തിയാക്കേണ്ടതായി തന്നിൽ എന്തെങ്കിലും അപൂർണ്ണതയോ ഒരിക്കലും ഉണ്ടായിരുന്നില്ല. താൻ എന്നും എല്ലാം തികഞ്ഞവൻ തന്നെയാണ്, തന്റെ സ്നേഹം പകർന്നു വ്യാപരിപ്പിക്കുന്നതിനും മറ്റൊരു പാത്രമാവശ്യമായിരുന്നില്ല. എന്തെന്നാൽ ദൈവം ത്രിവിധ വ്യക്തിത്വത്തോടുകൂടിയ ത്രിത്വമായിട്ടത്രെ സ്ഥിതിചെയ്യുന്നതു. നിറഞ്ഞുകവിയുന്ന സ്നേഹത്തിൻ പ്രചോദനത്താലത്രെ ദൈവം സൃഷ്ടിക്ക് ആരംഭിച്ചതു—സ്നേഹമാകുന്ന ദൈവത്തെ ഉൾക്കൊണ്ടു ദിവ്യ സംസർഗ്ഗത്താൽ തന്നോടുകൂടെ വാചാമഗോചരമായ ആ സൌഭാഗ്യം അനുഭവിപ്പാനത്രെ ദൈവം മനുഷ്യനെ സൃഷ്ടിച്ചതു. എല്ലാം ദൈവത്തിൽനിന്നു വരുന്നു—ദൈവം സ്നേഹമാകുന്നു. ആകയാൽ എല്ലാം സ്നേഹത്താലും സ്നേഹത്തിൽനിന്നും പുറപ്പെടുന്നു. സൃഷ്ടി ആ സ്നേഹലക്ഷ്യത്തിൽനിന്ന് വ്യതിചലിക്കുമ്പോൾ അതു സ്ഥാനം തെറ്റി പാപത്തിൽ അധപ്പതിക്കുന്നു.

II **"വരുവാനുള്ളതിനെ"—മിശിഹാ തമ്പുരാന്റെ മഹത്വമേറിയ രണ്ടാമത്തെ വരവ്, ലോകത്തിനു പെട്ടെന്നുണ്ടാകുന്ന പരിവർത്തനം, ന്യായവിധി, നരകം, മോക്ഷം എന്നിവയെ—സൃഷ്ടിയുടെ അവർണ്ണനീയമായ പരമ അന്ത്യത്തെ ഹൃദയദൃഷ്ടികൾ ഉയർത്തി കണ്ടുധ്യാനിക്കുക.**

"ഞാനാകുന്ന ഒമേഗ" (=അന്ത്യം) ദൈവത്തിൽ നിന്നുൽഭൂതമായ സൃഷ്ടിയുടെ അന്ത്യം ദൈവമത്രെ. താൻ സകലവും തനിക്കായി സൃഷ്ടിച്ചു. സൃഷ്ടി മുഴുവൻ ഏതൊരു വിദൂര ലക്ഷ്യത്തിലേക്ക് ദ്രുതഗമനം ചെയ്തുകൊണ്ടിരിക്കുന്നുവോ ആ ലക്ഷ്യം ദൈവവും ദൈവമഹത്വവുമത്രെ. തന്റെ മഹത്വം ലോകത്തിൽ പ്രതിബിംബിപ്പിച്ചു വർദ്ധിപ്പിക്കുന്നതിനും അതിൽ ഭാഗഭാക്കാകുന്നതിനുമുള്ള മാർഗ്ഗം സൃഷ്ടിക്ക് കാരണവും അതിനെ നിലനിർത്തുന്നതുമായ അനന്തസ്നേഹത്തിനു മറുപടി നൽകുക (respond ചെയ്യുക) അഥവാ ആ സ്നേഹത്തിന്റെ ഒരു പ്രതീതി നമ്മിൽ ഉദിച്ചുയരുകയത്രെ.

ആകയാൽ—1. സൃഷ്ടിയുടെ ഉദ്ദേശം ദൈവമഹത്വ വർദ്ധനവാകുന്നു.

2. ഓരോ വ്യക്തിക്കുമുള്ള ദൈവഹിതം അവൻ ദൈവസ്നേഹപ്രചോദിതനായി ദൈവഇഷ്ടം പ്രവർത്തിക്കണമെന്നുള്ളതാണ്.

III. **ദൈവസൃഷ്ടിയാകുന്ന എനിക്ക് ദൈവത്തിന്റെ സൃഷ്ടിയാകുന്ന ലോകത്തിൽ—ഇപ്പോൾ ഇഹത്തിൽവച്ചുതന്നെ—ചെയ്യുവാനുള്ള ചുമതലകൾ ഏവ?** അവയുടെ വിവിധ വ

Reg. No. T 64 Licence No. 498 Dated 20-8-1946 Reg. M 5286

# THE CHURCH WEEKLY

ശങ്ങൾ നന്നായി ചിന്തിച്ചു് ധ്യാനിക്കുക.

ദൈവസ്നേഹത്തിനു് എന്നിൽ ഒരു പ്രതിധ്വനിയുണ്ടാകുകയും തന്മൂലം ദൈവത്തിനു് മഹത്വം കൊടുക്കുകയുമത്രെ എന്റെ ജീവിതോദ്ദേശം. എന്നിൽ ഉളവാകേണ്ട സ്നേഹത്തിൽ പ്രതിധ്വനി കേവലം വികാരപരമായിരുന്നാൽ പോരാ, അതു് എന്റെ ജീവിതത്തെ ദൈവേഷ്ടത്തോടു് ഏകീഭവിപ്പിക്കുന്നതായിരിക്കണം. ദൈവത്തിനു് സ്തുതിയും മഹത്വവും എന്റെ നാവുകൊണ്ടു് മാത്രമല്ല പ്രത്യുത ജീവിതം കൊണ്ടത്രെ നൽകേണ്ടതു്.

സ്വർഗ്ഗസ്ഥനായ എന്റെ പിതാവു് അറിയാതെ എണ്ണമില്ലാത്ത എന്റെ തലമുടികളിൽ ഒന്നുപോലും നിലം പതിക്കയില്ല. ആകയാൽ – 1.) പ്രതിദിനം ദൈവഗത്യാ ഉണ്ടായിക്കൊണ്ടിരിക്കുന്ന സംഭവങ്ങൾ എന്റെ സ്വഭാവരൂപീകരണത്തിനും എന്നിൽ ദൈവം ചെയ്യുന്ന സൃഷ്ടിപരമായ വേലയുടെ പൂർത്തീകരണത്തിനുമായി ദൈവം ഉപയോഗിക്കുന്ന കരുക്കളാകുന്നു.

2.) പിറുപിറുപ്പു് കൂടാതെ അവയുടെ പ്രവർത്തനത്തിനു ദൈവഹസ്തങ്ങളിലേക്കു് എന്നെ ഏല്പിച്ചുകൊടുത്തു് അവയെ വേണ്ടവിധം പ്രയോജനപ്പെടുത്തേണ്ടതു് എന്റെ പ്രഥമ കർത്തവ്യമാണു്.

3.) എന്റെ സമാധാനം അധിഷ്ഠിതമായിരിക്കുന്നതു് ദൈവേഷ്ടത്തെ സസന്തോഷം സ്വാഗതം ചെയ്യുന്നതിലത്രെ. "പിതാവെ എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം തന്നെ നടക്കട്ടെ."

ദൈവത്തെ സ്നേഹിക്കുന്നവനു് ക്രിസ്തീയജീവിതം ആനന്ദസുന്ദരം— 1-) "നിങ്ങൾ എന്നെ സ്നേഹിക്കുന്നു എങ്കിൽ എന്റെ കൽപ്പനകളെ ആചരിക്കും." "എന്നെ സ്നേഹിക്കുന്നവൻ എന്റെ കൽപ്പനകളെ ആചരിക്കും." എന്തെന്നാൽ സ്നേഹിക്കുന്നവനു് മറ്റൊന്നു് ചിന്തിക്കുവാനെ സാധ്യമല്ല. സ്നേഹഹൃദയനു് തന്റെ സ്നേഹപാത്രത്തിന്റെ ഹിതം അവഗണിക്ക സാധ്യമല്ല.

2-) ദൈവകല്പനകളുടെ അനുഷ്ഠാനം ദൈവത്തെ സ്നേഹിക്കുന്നവനു് തേനിലും തേൻകട്ടയിലും മാധുര്യമായിരിക്കും.

3) യഥാർത്ഥസ്നേഹത്തിന്റെ ഇരിപ്പടം കേവലം വികാരമല്ല. പ്രത്യുത മനുഷ്യന്റെ സകല കഴിവുകളെയും കേന്ദ്രീകരിക്കുന്ന തീരുമാനശക്തി (will power) ആണു്. തീരുമാനശക്തി ദൈവസ്നേഹത്തിനു് വിധേയമാക്കുക ക്രിസ്തീയജീവിതം വിജയകരമായിക്കഴിഞ്ഞു.

**IV. സ്വന്തജീവിതം ദൈവീകടോർച്ചുലൈററു് അടിച്ചു് പരിശോധിക്കുക. ദൈവത്തെ സ്നേഹിച്ചു് ദൈവത്തിന്നായി ജീവിപ്പാൻ ഒരു തീരുമാനം ചെയ്യുക.**

എനിക്കുള്ള സകലവും—ശരീരം, ധനം, ബന്ധുമിത്രാദികൾ, ആരോഗ്യം; സൌന്ദര്യം, സ്വാധീനം, സാമർത്ഥ്യം, സ്ഥാനമാനം എന്നിത്യാദികൾ എല്ലാം നേരിട്ടോ അല്ലാതെയോ ദൈവം നൽകിയിട്ടുള്ളവ മാത്രമാണു്. അവയിൽ പലതും.....ഞാൻ ദൈവഹിതത്തിനെതിരായി പ്രയോഗിച്ചിട്ടില്ലയോ? അവ ദൈവദത്തമായ ട്രസ്റ്റാണെന്നുള്ള ഭയഭക്തിയോടും നന്ദിയോടും മുതലാളിബോധത്തോടും കൂടിയാണൊ ഞാൻ അവയെ ഉപയോഗിച്ചിട്ടുള്ളതു്? എന്റെ ജീവിതത്തേയും പ്രവർത്തനങ്ങളേയും നിയന്ത്രിക്കയും ആദർശത്തെ രൂപീകരിക്കയും ചെയ്യുന്നതിൽ പ്രധാനസ്ഥാനം വഹിക്കുന്നതു് ദൈവേഷ്ടവും തന്റെ മഹത്വത്തിനുള്ള ആഗ്രഹവുമാണൊ? അതോ ഐഹികപ്രലോഭനങ്ങളാണൊ? എന്റെ ജീവിതവഞ്ചിയുടെ ചുക്കാനായി എനിക്കൊരു പരമലക്ഷ്യമുണ്ടോ? ഉണ്ടെങ്കിൽ അതു് "വരുവാനുള്ളതിനെ".... അഭിമുഖീകരിക്കുവാൻ പര്യാപ്തമായിട്ടുള്ളതാണൊ? അങ്ങിനെ ഒരു ലക്ഷ്യമേ ഇല്ലെങ്കിൽ ഞാൻ ജീവിതസാഗരത്തിൽ ചുക്കാനില്ലാത്ത വഞ്ചിസമാനം ഓളങ്ങളിൽപെട്ടു് അങ്ങുമിങ്ങും അലയുകയല്ലയോ ചെയ്യുന്നതു്?

ദൈവം എന്താഗ്രഹിക്കുന്നുവോ അതുമാത്രം ഞാൻ ആഗ്രഹിക്കുന്ന ഒരു ദൃഢസ്വഭാവം എന്നിൽ രൂഢമൂലമാകുന്നതുവരെ ഞാൻ എന്നെത്തന്നെ അതിസൂക്ഷ്മതയോടെ നിയന്ത്രിക്കേണ്ടിയിരിക്കുന്നു. അതു സാധിക്കുന്നതോടെ എന്റെ ക്രിസ്തീയജീവിതം സന്തോഷസൗഭാഗ്യപൂർണ്ണമാകും. "ദൈവമേ നീ മനുഷ്യനെ നിനക്കായി സൃഷ്ടിച്ചു. അവന്റെ ഹൃദയം നിന്നിൽ വിശ്രമം കണ്ടെത്തുന്നതുവരെ അവന്റെ ആത്മാവിനു് സ്വസ്ഥതയില്ല."

"ക്രിസ്തീയ ജീവിതംപോൽ
മഹൽഭാഗ്യം പാരിലെന്തുള്ളൂ!"



Printed and Published by N. M. Abraham B. A. at The Malayala Manorama Press Kottayam.